# വിദ്യാധിരാജ
# ശ്രീ. ചട്ടമ്പിസ്വാമികൾ



ശ്രീ. എൻ. നാണുപിള്ള

1998

# വിദ്യാധിരാജ
# ശ്രീ. ചട്ടമ്പിസ്വാമികൾ

ശ്രീ. എൻ നാണുപിള്ള

ശ്രീ. നീലകണ്ഠതീർത്ഥപാദ
സമാധിപീഠം ട്രസ്റ്റ്, കരുനാഗപ്പള്ളി.

1998

# Vidyadhi Raja
# Sri. Chattampi Swamikal
# Malayalam Prose

By N. Nanoo Pillai, Erattiyanickal,
Vallicode - 689 659
Phone: 350148 (0473)

First Edition 1998
Copies 1000

Printed at Central Press. Kaipattoor
Price Rs. 15

Published by Sri. Neelakanta Theerdhapada Samadhi
Peedom Trust, Karunagapally.

# അവതാരിക.

ആദ്ധ്യാത്മിക ആചാര്യന്മാരിൽ പ്രാതസ്മരണീയനായ ബ്രഹ്മശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമിതിരുവടികൾ അമാനുഷപ്രഭാവനായ ഒരു മഹർഷിവര്യനായിരുന്നു. അദ്ദേഹത്തിന്റെ ജന്മോദ്ദേശംതന്നെ ഹിന്ദുമതത്തിൽ അനുവർത്തിച്ചും ആചരിച്ചും കൊണ്ടിരുന്ന അനാചാരങ്ങളെ ഇല്ലാതാക്കാൻ മനുഷ്യരെ പ്രാപ്തരാക്കുക എന്നുള്ളതായിരുന്നു. അബ്രാഹ്മണക്ക് 'ബ്രഹ്മവിദ്യ' പരിചയപ്പെടുത്തികൊടുത്തതു് ശ്രീ ചട്ടമ്പിസ്വാമിതിരുവടികളായിരുന്നു.

മഹാത്മാക്കളുടെ ചരിത്രവും മാനവസമൂഹത്തിനു് അവ നൽകിയ അമൂല്യസംഭാവനകളും അറിയുന്നതിനുള്ള ആഗ്രഹം സജ്ജനങ്ങൾക്കു് ഉണ്ടാകുക സ്വാഭാവികമാണു്. ഈ ആഗ്രഹസഫലീകരണത്തിനു് ഉതകുന്നതു് ആ മഹാന്മാരെപ്പററി രചിക്കപ്പെടുന്ന ഗ്രന്ഥങ്ങളാണു്. അത്തരത്തിൽ രചിക്കപ്പെട്ടതാണു് ഇരട്ടിയാണിക്കൽ ശ്രീ. നാണുപിള്ളസാർ എഴുതിയ ''വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ'' എന്ന ഈ ഗ്രന്ഥം

ശ്രീ ചട്ടമ്പിസ്വാമികളുടെ ജനനം, ബാല്യകാലം, ജീവിതം, വിദ്യാഭ്യാസം, ജീവിതചര്യകൾ, മഹാന്മാരുമായുള്ള ഇടപെടൽ, ശാസ്ത്രവേദാന്തങ്ങളിലുള്ള അറിവുനേടാൻ തുടങ്ങി സൂര്യപുരുഷന്റെ ജീവിതാവസാനംവരെയുള്ള സംഭവങ്ങൾ വളരെ ലളിതമായ ഭാഷയിൽ ചിത്രീകരിക്കാൻ ഗ്രന്ഥകാരനു് സാധിച്ചിട്ടുണ്ടു് എന്നു് പറയാം, ജാതിബ്രാഹ്മണരുടെ ആധിപത്യത്തെ ഇല്ലാതാക്കുന്നതിനുവേണ്ടി സ്വാമികൾ സ്വീകരിച്ച പന്ഥാവുകൾ വ്യക്തമായി ഇതിൽ പ്രതിപാദിച്ചിരിക്കുന്നു. സ്വാമികളെപ്പററിയുള്ള ഇതരപണ്ഡിതശ്രേഷ്ഠന്മാരുടെ അഭിപ്രായങ്ങൾ വെളിവാക്കുന്നതിനുംവേണ്ടി പ്രയോഗിച്ചിരിക്കുന്ന 'ഉദ്ധരണികൾ' ജിജ്ഞാസുക്കൾക്കു് കൂടുതൽ ഉപകാരപ്രദമായിരിക്കുന്നു.

പുന്നക്കുളം ശ്രീ. നീലകണ്ഠതീർത്ഥപാദസമാധിപീഠം ട്രസ്റ്റ് അംഗംകൂടിയായ ഗ്രന്ഥകർത്താവ് ഈ ട്രസ്റ്റിന്റെ പേരിൽതന്നെ ഈ പുസ്തകം പ്രകാശനം ചെയ്യാൻ പ്രകടിപ്പിച്ച ആഗ്രഹം ആദ്ദേഹത്തിന് തീർത്ഥപാദപരമ്പരയിൽപ്പെട്ട ഈ സ്ഥാപനത്തോടും സന്യാസിവര്യന്മാരോടും ഉള്ള അകമഴിഞ്ഞ ഭക്ത്യാദരവിന് തെളിവാണ്.

'ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ' എന്ന ഈ ഗ്രന്ഥപാരായണത്തിൽകൂടി ഭാരതീയ ഋഷിവര്യന്മാർ നമ്മൾക്ക് പ്രദാനംചെയ്ത ആദ്ധ്യാത്മീകബോധം സമൂഹത്തിന് ഉണ്ടാകുമാറാകട്ടെ, തദ്വാരാ ജനഹൃദയങ്ങളിലെ മാലിന്യങ്ങളെ നീക്കി സജ്ജനങ്ങളായി ജീവിതം നയിക്കാൻ നമ്മെ പ്രാപ്തരാക്കാൻ ഇടയാകട്ടെ, എന്ന് ആശംസിച്ചുകൊണ്ട് ഈ ഗ്രന്ഥത്തെ സവിനയം സഹൃദയസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

എന്ന്,
ഗുരുസ്മരണയോടെ.
ജി. ബാലകൃഷ്ണപിള്ള, സെക്രട്ടറി,
ശ്രീ നീലകണ്ഠതീർത്ഥപാദസമാധി
പീഠം ട്രസ്റ്റ്,
പുന്നക്കുളം, കരുനാഗപ്പള്ളി.

തീർത്ഥപാദാശ്രമം,
കരുനാഗപ്പള്ളി,
20—1—1998

# ആമുഖം.

നിയമപരമായി ജാതിവ്യവസ്ഥ നിരോധിച്ചിരിക്കുകയാണെങ്കിലും. ക്ഷേത്രാചാരങ്ങളിലെ ജാതി ഇന്നും നിലനിൽക്കുന്നു. പുരോഹിതവർഗ്ഗവും അവരുടെ സേവകരും ദേവസ്വാധികാരികളും ക്ഷേത്രത്തിലെ ജാതി ഉപേക്ഷിക്കാൻ തയ്യാറല്ല. ക്ഷേത്രാരാധകരുടെ ജ്ഞാനകർമ്മഭക്തി സാധനകൾ ക്ഷേത്രാചാരംകൊണ്ട് പോഷിക്കപ്പെടുന്നില്ല; എന്നുമാത്രമല്ല, അന്ധഭക്തി വർദ്ധിപ്പിക്കുകയുംചെയ്യുന്നു.

സ്വാമിവിവേകാനന്ദൻ പറയുന്നു 'നമ്മുടെ മതഗ്രന്ഥങ്ങൾ, പുരാണങ്ങൾ മുതലായവ ഉൾകൊള്ളുന്ന വിവിധാശയങ്ങൾ, തത്വങ്ങൾ മുതലായവ നമുക്ക് പ്രസക്തമാവുന്നതു്; അവ ഉപനിഷത്തുകളുടെ ആശയങ്ങൾക്ക്, അനുഗുണമാകുന്നിടത്തോളമേ ഉള്ളു' എന്നാണ് ഉപനിഷത്തുകൾ ജ്ഞാനപ്രധാനമാണ്; പുരാണങ്ങളും ഇതരഗ്രന്ഥങ്ങളും കർമ്മപ്രധാനവുമായിരിക്കുന്നു. 'ത്രൈഗുണ്യവിഷയാവേദാ' എന്നാണ് വേദങ്ങളെപ്പററിപോലും ഗീതപറയുന്നതു്. ജ്ഞാനം ശാശ്വതമാണ്, കാലംകൊണ്ട് മാററിമറിക്കപ്പെടാവുന്നവയല്ല. കർമ്മപരിപാടികൾ അനിത്യമാണ്; കാലദേശാവസ്ഥകൾക്ക് അധീനവുമാണ്. കെട്ടികിടക്കുന്നജലം കാലംകൊണ്ട് ദുഷിക്കുന്നപോലെ; ആചാരവിചാരങ്ങൾകാലംകൊണ്ട്; മലീമസമാകുന്നു; അനാചാരങ്ങളായും ദുരാചാരങ്ങളായും ഭവിക്കുന്നു. അതിനാൽ അവ പുനർവിചിന്തനത്തിലും, പുനരാവിഷ്കരണത്തിനു് വിധേയമാക്കണം. 1969_ൽ ഉജ്ജയിനിയിൽക്കൂടിയ വിശ്വഹിന്ദുപരിഷത്തു് സമ്മേളനത്തിൽ ജനറൽ സെക്രട്ടറി ശ്രീ. എസ്. എസ്. ആപ്ടേ പ്രഖ്യാപിച്ചു; കഴിഞ്ഞ 1000 കൊല്ലത്തിലേറെക്കാലമായി ഹിന്ദുവിൻെറ ആചാരവിചാരങ്ങൾ കാലമാററധർമ്മവിധേയമായി പരിഷ്കരിക്കപ്പെട്ടിട്ടില്ല; വിശ്വഹിന്ദുപരിഷത്തിൻെറ ഉദ്ദേശങ്ങളിൽ പരമപ്രധാനമായ ഒന്നാണിതു്. അതിനുശേഷം, വിശ്വഹിന്ദുപരിഷത്തു് വ്യത്യസ്ഥമാർഗ്ഗത്തിൽകൂടി നീങ്ങിപോയി. ആരം ഇൻഡ്യാലവലിൽതന്നെ ഹിന്ദുക്കൾക്ക് ഒരു പൊതു "Code of conduct" ഉണ്ടാകേണ്ടിയിരിക്കുന്നു.

ചട്ടമ്പിസ്വാമിതിരുവടികൾ മതാന്ധതയെ സർവ്വരംഗത്തും എതിർത്തു. മന്നത്തു പത്മനാഭൻ നായർ സമുദായോദ്ധാരകനെന്ന നിലയിൽ കരകൾതോറുംനടന്നു് നായൻമാരുടെ ഇടയിലെ ബ്രാഹ്മണബന്ധംമൂലം ഉണ്ടായിക്കൊണ്ടിരിക്കുന്ന അനാചാരങ്ങളും ദുരാചാരങ്ങളും: അതിനിശിതമായ ഭാഷയിൽ വിമർശിക്കുകയും ഉൽബോധിപ്പിക്കുകയും, പല ക്ഷേത്രങ്ങളിലേയും അനാചാരങ്ങൾ നീക്കപ്പെടുകയും നായർ സമുദായത്തിലെ മരണാനന്തരക്രിയകൾ മുതലായവ പരിഷ്കരിക്കപ്പെടുകയും ഉണ്ടായിട്ടുണ്ടു്.

ഇന്നു് നിലയാകെ മാററിമറിക്കപ്പെടുന്ന മൊത്തത്തിലുള്ള പണപ്പെരുപ്പം ഒരു കാരണവും അന്ധമായ ക്ഷേത്രഭക്തി മറെറാരുകാരണവും ആയിരിക്കാം. അസഹനീയമായ ധൂർത്തിന്റെ നിദാനമായി ക്ഷേത്രങ്ങൾ ഭവിക്കുന്നു. ഒരു ഏക ദൈവവിശ്വാസം എന്നേ നായന്മാർക്കു് കൈവിട്ടിരിക്കുന്നു. തന്റെ ഉള്ളിലെ ചൈതന്യത്തെ ധ്വംസിച്ചിട്ടു്; ക്ഷേത്രഗർഭത്തിലെ കൃത്രിമപ്രകാശംതേടി അലയുന്ന, മനുജർ ഒരു സാമൂഹികവും ഭൗതികവുമായ, താല്ക്കാലികലാഭനഷ്ടങ്ങളുടെ ആസ്ഥാനമായി ക്ഷേത്രങ്ങൾ ആവശ്യമെന്നു പറയാം. ആദ്ധ്യാത്മികത നശിപ്പിക്കാതിരുന്നാൽകൊള്ളാം. ദക്ഷിണകളുടെ പരപ്പും ധൂർത്തും കുറക്കുന്നതും നന്നായിരിക്കുമെന്നു തോന്നുന്നു. അർച്ചനയിൽ കൂടിയും അല്ലാതെയുമുള്ള, വിഘ്നസവ്യാപരവും നിർത്തുന്നതു് ഉത്തമമായിരിക്കുമെന്നു് തോന്നുന്നു.

ക്ഷേത്രത്തിലേയും പരിസരങ്ങളിലേയും പരിസ്ഥിതിയും പഠനവിഷയമാക്കണം. പരിസ്ഥിതികമ്മററി അദ്ധ്യക്ഷൻ ബഹുമാന്യ സുഗതകുമാരിയുടെ പിതാവിന്റെ ഒരു വാചകം ഉദ്ധരിക്കട്ടെ. ശ്രീ ബോധേശ്വരൻ പറയുന്നു.

"ആധുനിക കേരളത്തിന്റെ ധാർമ്മികചിന്തകൾക്കും, പരിവർത്തനങ്ങൾക്കുമായി, കാടുവെട്ടിതെളിച്ചവരുടേയും വിത്തിട്ടവരുടേയും കൂട്ടത്തിൽ ഏററവും ബലിഷ്ഠമായ കൈകൾ ശ്രീ. ചട്ടമ്പിസ്വാമിതിരുവടികളുടേതായിരുന്നു. എങ്കിലും നാടദ്ദേഹത്തെ അറിഞ്ഞില്ല. സ്വസമുദായം അദ്ദേഹത്തെ പ്രയോജനപ്പെടുത്തിയില്ല" ഈ വാക്കുകൾ ഇന്നും പ്രസക്തമായി തന്നെ ഇരിക്കുന്നു.

ക്ഷേത്രാചാരങ്ങരം കാലോചിതമായി പരിഷ്കരിക്കപ്പെടണം. ആദ്ധ്യാത്മികവിഷയങ്ങരം പഠിക്കുവാൻ, ജ്ഞാനം ദാനംചെയ്യുവാൻ ക്ഷേത്രങ്ങരംതോറും വിദ്യാലയങ്ങരം ഉണ്ടാകണം വൃദ്ധസദനങ്ങരം, ശുശ്രൂഷാകേന്ദ്രങ്ങരം മുതലായവ ഉണ്ടാകണം. ക്ഷേത്രപൂജ, ക്ഷേത്രകല മുതലായവ ക്ഷേത്രങ്ങളിൽതന്നെ ജാതിഭേദമില്ലാതെ പഠിക്കാൻ സൗകര്യം ഉണ്ടാകണം.

ദിവംഗതനായ പന്നിശ്ശേരി ശ്രീ. ശ്രീനിവാസക്കുറുപ്പും, ശ്രീ. കെ ആർ. സി. പിള്ളയും ചേർന്ന് കയ്യെഴുത്തുപ്രതി പരിശോധിച്ച് നിർദ്ദേശങ്ങരം തന്നിരുന്നു. അവരോടുള്ള നിസ്സീമമായ നന്ദി ഈ അവസരത്തിൽ രേഖപ്പെടുത്തുന്നു. ശ്രീ. നീലകണ്ഠതീർത്ഥപാദാശ്രമം ട്രസ്റ്റ് സെക്രട്ടറി ശ്രീ. ബാലകൃഷ്ണപിള്ള, അവതാരിക എഴുതി പ്രോത്സാഹിപ്പിച്ചതിനും അദ്ദേഹത്തോടും മററ് ട്രസ്റ്റ് അംഗങ്ങളോടും എനിക്കുള്ള കൃതജ്ഞത പ്രകാശിപ്പിക്കുന്നു. ശ്രീ. ശ്രീനിവാസക്കുറുപ്പ് അവർകരംക്ക് എന്റെ അന്തിമ പ്രണാമംകൂടി സമർപ്പിക്കുന്നു.

ഈ പുസ്തകം ഭംഗിയായി അച്ചടിച്ച് പ്രസിദ്ധീകരണയോഗ്യമാക്കി തയ്യാറാക്കിതന്ന കൈപ്പട്ടൂർ സെൻട്രൽ പ്രസ്സ് ഉടമ ശ്രീ. പി. ജി. എസ്സ്. പിള്ളയോടും എനിക്കുള്ള സ്നേഹമസൃണമായ കൃതജ്ഞത രേഖപ്പെടുത്തുന്നു.

പുസ്തകം വളരെ ചെറുതാണെന്നതോന്നൽ ഇല്ല. കാലഘട്ടത്തിന്റെ ആവശ്യം അംഗീകരിക്കുന്നു എന്നുവന്നാൽ കൃതാർത്ഥനാവും. സത്ഗുരുപൂജയ്ക്കായി സമർപ്പിക്കുന്നു.

ഓമെന്നനീസ്മരിക്കാത്തൻ
കൃതംസർവംസ്മരിക്കുക
അഗ്നേഗതിക്കായിവിടുക
സന്മാർഗ്ഗത്തൂടെ ഞങ്ങളെ
ചെയ്യുംകർമ്മങ്ങളെല്ലാവു
മറിഞ്ഞീടുന്നദേവ! നീ
വഞ്ചനംചെയ്യുമേനസ്സു
ഞങ്ങളിൽനിന്നുമാററുക.

എൻ. നാണുപിള്ള,
ഇരട്ടിയാണിക്കൽ,
വള്ളിക്കോട്_686959

വള്ളിക്കോട്,
ജനുവരി 1998

# ശ്രീ. വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ.

## 1. പ്രാരംഭം

ധാരണാത് ധർമ്മ ഇത്യാഹു:- ധരിക്കുവാനുള്ളതാകയാൽ ധർമ്മം എന്നു പറയുന്നു. യാതൊന്നിൽനിന്നും അഭ്യുദയവും നിശ്രേയസ്സും ലഭിക്കുന്നു അതാണ് ധർമ്മം. യാതൊന്നുകൊണ്ടും പരമാത്മാവിനെ അറിയുവാൻ കഴിയുമോ അതുതന്നെ വേദം. ആദികാലത്തു് വേദം എല്ലാവർക്കും പ്രാപ്യമായിരുന്നു. പിൽകാലത്തു് വേദം പഠിച്ചവർ വേദികർ ബ്രാഹ്മണരായി- വേദം ബ്രാഹ്മണന്റേതുമായി. ബ്രാഹ്മണർ വേദാധികാരികളായി. അവരുടെ സ്വത്തായി, ധനാഗമമാർഗ്ഗമായി-വേദങ്ങൾ. ബ്രാഹ്മണർ വിധി നിഷേധങ്ങൾക്ക് അധികാരികളായി: ഭൂദേവന്മാരുമായി ക്രമേണ ചാതുർവർണ്ണ്യ വ്യവസ്ഥ സംജാതമായി.

മഹാഭാരതത്തിൽ പറയുന്നു. വ്യത്യസ്തതലങ്ങളിലും, സാഹചര്യങ്ങളിലും, ധർമ്മത്തിന്റെ ഭാവനയ്ക്കുണ്ടാകുന്ന മാററങ്ങളും ധർമ്മഗതിയുടെ ദുരൂഹതയും വിവരിക്കുന്ന നൂറായിരം അദ്ധ്യായങ്ങളുള്ള 'ധർമ്മസംഹിത' സ്വയംഭൂ നിർമ്മിച്ചു. ആ ഗ്രന്ഥം സൗകര്യാർത്ഥം 'വൈശാലാക്ഷം' എന്ന പേരിൽ സുബ്രഹ്മണ്യൻ ചുരുക്കി. അതും അതിവിസ്താരമെന്നുകണ്ടു് ബൃഹസ്പതി 3000 അദ്ധ്യായത്തിൽ ഒതുക്കി. അതുകൊണ്ടും പ്രായോഗികത സുഗമമല്ലെന്നു് കണ്ടു് ശുക്രൻ 1000 അദ്ധ്യായത്തിൽ ചുരുക്കി. ഇതിലെല്ലാം ഉണ്ടു്. ഇതിലില്ലാത്തതൊന്നും വേറെങ്ങുമില്ല എന്നു് അതു് തീർത്തുപറയുന്നു. അതുപ്രകാരം വിശ്വസിക്കപ്പെട്ടുപോരുന്നു. ഈ മഹൽ ഗ്രന്ഥത്തിനെ ആശ്രയിച്ചാണു് പിന്നെ എല്ലാ ശാസ്ത്രങ്ങളും പുരാണങ്ങളും സൃഷ്ടിക്കപ്പെട്ടതു്. ഇതിൻ പ്രകാരം ശൂദ്രനൊഴിച്ചു് എല്ലാവർക്കും ഇതൊക്കെ പഠിക്കാം എന്നാൽ ക്ഷത്രിയനും വൈശ്യനും പഠിപ്പിക്കുവാൻ അനുവാദമില്ല. ബ്രാഹ്മണർ പഠിക്കണം, പഠിപ്പിക്കണം, പൗരോഹിത്യംവഹിക്കണം. ഈ ചതുർവർണ്ണ്യ വ്യവസ്ഥയെ ചട്ടമ്പിസ്വാമികൾ എതിർക്കുന്നു.ഈ ചാതുർവർണ്ണ്യ (ജാതിനിശ്ചയികൾ) കർമ്മ ജ്ഞാനങ്ങളുടെ അടിസ്ഥാനത്തിൽ നിജപ്പെടുത്തി

യതാണെങ്കിലും, പിൽക്കാലത്തു് (ജാതി) ജന്മംകൊണ്ടു് ഏതു കുടുംബമോ ആ കുടുംബക്കാരനാകുന്നു ഓരോരുത്തരും. "ജന്മനാജായതേ ശൂദ്രാ കർമ്മണാജായതേ ദ്വിജ" എന്ന തത്വംപോലും ബ്രാഹ്മണമേധാവിത്വം അംഗീകരിക്കുന്നില്ല. ജന്മംകൊണ്ടു് എല്ലാവരും ശൂദ്രൻ തന്നെ. കർമ്മംകൊണ്ടു് സംസ്കരിക്കപ്പെട്ടു ബോഴാണു് ബ്രാഹ്മണരാകുക.

## 2. സ്വാമികളുടെ ജനനവും ബാല്യകാലവും.

തിരുവനന്തപുരത്തു് കണ്ണമ്മൂല-കൊല്ലൂർ ഗ്രാമത്തിലാണു് സ്വാമികളുടെ ജനനം. കൊല്ലവർഷം 1029 ചിങ്ങം 11-ാം തീയതി വ്യാഴാഴ്ച പകൽ 2 മണി ഭരണി നക്ഷത്രത്തിൽ, ഉള്ളൂർക്കോട്ടു് എന്ന ഭവനത്തിൽ, നങ്ങപ്പിള്ള, വാസുദേവശർമ്മ ദമ്പതികളുടെ മകനായി ഭൂജാതനായി. പുരാതനമായി സമൃദ്ധമായ നായർ കുടുംബമായിരുന്നു ഉള്ളൂർകോട്ടെങ്കിലും സ്വാമികളുടെ ജനനകാലം സുഭിക്ഷമായിരുന്നില്ല. ശ്രീ. വാസുദേവ ശർമ്മ, അടുത്ത കൊല്ലൂർ മഠംവക ക്ഷേത്രത്തിലെ ശാന്തിക്കാരനായിരുന്നു. സ്വാമിക്കു് കുഞ്ഞൻ എന്നു് പേരു്. അയ്യപ്പൻ എന്നും വീട്ടിൽ വിളിക്കാറുണ്ടു്. കൂട്ടുകാർ കുട്ടികളെ പഠിച്ചുകൊണ്ടിരുന്ന ഓലയുടെ സഹായംകൊണ്ടു് അക്ഷരജ്ഞാനംനേടി കൊല്ലൂർ മഠംവക ദേവീക്ഷേത്രത്തിലെ മാലകെട്ടികൊടുക്കുന്ന പതിവും കുഞ്ഞനുണ്ടായിരുന്നു ക്ഷേത്രത്തിൽനിന്നു കിട്ടുന്ന നിവേദ്യാംശംകൊണ്ടു് അമ്മയും മകനും ഉച്ചഭക്ഷണം കഴിച്ചു.

കൊല്ലൂർ മഠത്തിൽ ഒരു വിദേശി ശാസ്ത്രികൾ കുട്ടികളെ സംസ്കൃതം പഠിപ്പിച്ചുകൊണ്ടിരുന്നു. കുഞ്ഞനു ഒളിഞ്ഞുനിന്നു് ശാസ്ത്രികൾ പഠിപ്പിക്കുന്നതുകേട്ടു് പഠിക്കുവാൻ തുടങ്ങി. കുറച്ചുനാൾ കഴിഞ്ഞു്, ശാസ്ത്രികൾ ഇതു് മനസ്സിലാക്കി കുഞ്ഞനു് ക്ലാസ്സിൽ ഇരുന്നു് പഠിക്കുവാൻ അനുവാദം നൽകി. ഏതാണ്ടു് രണ്ടുവർഷം അങ്ങനെ കടന്നുപോയി. ശാസ്ത്രികൾ സ്വദേശത്തേക്കു് മടങ്ങിയതുകൊണ്ടു് കുഞ്ഞനു് പഠിത്തം നിന്നുപോയി അന്നു് കുഞ്ഞനു് വയസ്സു് 13.

ഇടയ്ക്കുണ്ടായ ഒരു സംഭവം ഇതാ പതിവുപോലെ കുഞ്ഞൻ പൂമാല അമ്പലത്തിൽ കൊട്ടത്തു് പ്രദക്ഷിണം ചെയ്യവേ സമീപത്തായി ഒരു തേജസ്വിയായ കാഷായവസ്ത്രധാരിയെ ദർശിക്കുവാനിടയായി. പെട്ടെന്നു് സന്യാസിയിൽ ആകൃഷ്ടനായി. കുഞ്ഞൻ അദ്ദേഹത്തിന്റെ സമീപം ഓടി എത്തി പാദനമസ്കാരംചെയ്തു. യോഗിവര്യൻ കുഞ്ഞനെ പിടിച്ചു് എഴുന്നേല്പിച്ചു് വത്സല്യപൂർവ്വം ആശ്ലേഷിച്ചു, ഭ്രൂമധ്യത്തിൽ സ്പർശിച്ചു്, ചെവിയിൽ ബാലസുബ്രഹ്മണ്യമന്ത്രം ഉപദേശിച്ചു് കൊട്ടത്തു. എന്നിട്ടു് യോഗിവര്യൻ പറഞ്ഞു ,,വത്സ ഈ സിദ്ധമന്ത്രം ജപിച്ചു് സിദ്ധിവരുത്തു അതുകൊണ്ടു് നിനക്കുവേണ്ടതെല്ലാം സിദ്ധമാകും'' സിദ്ധൻ അപ്രത്യക്ഷനായി. തത്ഫലമായി പിൽക്കാലത്തു് കുഞ്ഞുപിള്ള ഷൺമുഖദാസൻ എന്ന പേരിലും അറിയപ്പെട്ടിരുന്നു. ഈ ബാലസുബ്രഹ്മണ്യമന്ത്രം തന്നെയാണു് ചട്ടമ്പിസ്വാമി തിരുവടികളുടെ പരമ്പര ശിഷ്യന്മാർക്കായി ഉപദേശിച്ചുപോരുന്നതു്.

അക്കാലത്തു് പേട്ടയിൽ രാമൻപിള്ള ആശാൻ എന്നൊരു ധന്യാത്മാവു്, പേട്ടയിൽതന്നെ ഒരു സ്കൂൾ നടത്തിയിരുന്നു. വിദ്യാദാനം പവിത്രമായ ഒരു യജ്ഞമെന്നു് കരുതിയ രാമൻപിള്ള ആശാൻ, അവിടെ സംസ്കൃതവും, തമിഴും, സംഗീതവും പഠിപ്പിച്ചിരുന്നു. കുഞ്ഞൻപിള്ളയും ഈ സ്കൂളിൽ ചേർന്നു് പഠിച്ചു. കൃത്യനിഷ്ഠയിലും സ്വഭാവശുദ്ധിയിലും കുഞ്ഞൻപിള്ള മാതൃകയായി; ആശാന്റെ പ്രശംസയ്ക്കും പാത്രീഭൂതനായ ക്ലാസ്സിലെ ചട്ടമ്പി (മോണിട്ടർ) ആയി അവരോധിക്കപ്പെട്ട കുഞ്ഞൻപിള്ള, ചട്ടമ്പി എന്ന പേരിൽ ക്ലാസ്സിലും പുറത്തും, പിന്നീട്ടു് ചട്ടമ്പിസ്വാമി എന്ന പേരിൽ എവിടെയും ആജീവനാന്തം അറിയപ്പെട്ടു.

കുഞ്ഞൻപിള്ളയുടെ ജീവിതരീതി പ്രശംസനീയമായിരുന്നു. പ്രാതസ്നാനം. ക്ഷേത്രദർശനം, ജപം, ധ്യാനം ഇവ മുടങ്ങാതെ കുട്ടിക്കാലം മുതൽ ആചരിച്ചുപോന്നു. രണ്ടുകൊല്ലം മാത്രമേ കുഞ്ഞൻപിള്ളയ്ക്കു്, രാമൻപിള്ള ആശാന്റെ സ്കൂളിൽ പഠിക്കുവാൻ കഴിഞ്ഞുള്ളു. പഠിത്തംനിർത്തി ഉപജീവനമാർഗ്ഗം

തേടേണ്ടതായിവന്നകൂടി 16 വയസ്സുമാത്രമായ ആ ബാലൻ കൂലിപ്പണി ചെയ്തും വീട്ടിലെ പട്ടിണിമാററാൻ ശ്രമിച്ചു. അന്ന്, ഇന്നുകാണുന്ന, ഹജൂർ കച്ചേരി (സെക്രട്ടറിയേററ്) കെട്ടിടംപണി നടന്നുകൊണ്ടിരുന്നു. അദ്ദേഹം അവിടേയും കുറെനാരം കൂലിപ്പണി ചെയ്തു. ഇതിനു താനും കല്ലുചുമന്നതാ ഏന്നും അദ്ദേഹം പില്ക്കാലത്തു് പറയുമായിരുന്നു. കുറച്ചുനാരം, ജ്യേഷ്ഠൻ, കൃഷ്ണപിള്ളയുടെ കൂടെ ആധാരമെഴുത്തിലും ഏർപ്പെട്ടു. അന്നു കിട്ടികൊണ്ടിരുന്ന തുഛമായ പ്രതിഫലത്തിൽനിന്നും കിട്ടാതിരിക്കുന്ന സഹപ്രവർത്തകർക്കുകൂടി കൊടുക്കുന്നതിനു് കുഞ്ഞൻപിള്ള ശ്രദ്ധാലുവായിരുന്നു. ഈ പണിയിലും അദ്ദേഹം അധികനാരംനിന്നില്ല. അങ്ങനെ ഇരിക്കെ ഹജൂർ കച്ചേരി പണിക്കു് ഒരു കണക്കപ്പിള്ളയെ നിയമിക്കുവാൻ ദിവാനായിരുന്ന സർ. ടി. മാധവറാവു തീരുമാനിച്ചു. അതിനായി പ്രാദേശിക തലത്തിൽ അപേക്ഷകരം ക്ഷണിച്ചു. കുഞ്ഞൻപിള്ളയും ഈ ജോലിക്കു് അപേക്ഷകനായിരുന്നു; അപേക്ഷകരിൽ കുഞ്ഞൻപിള്ള ഒരു വിദഗ്ദ്ധനെന്നു് കണ്ടു് പത്തു് രൂപാ ശമ്പളത്തിൽ ഒരു കണക്കപ്പിള്ളയായി അദ്ദേഹം നിയമിക്കപ്പെട്ടു. അധികം താമസിച്ചില്ല, മേലുദ്യോഗസ്ഥൻ തഹസീൽദാർ ശ്രീ. ത്രിവിക്രമൻതമ്പിയുമായി തെററിപ്പിരിഞ്ഞു് കുഞ്ഞൻപിള്ളക്കു് ഉദ്യോഗം ഉപേക്ഷിക്കേണ്ടിവന്നു.

പേട്ടയിൽ രാമൻപിള്ള ആശാൻ 'ജ്ഞാനപ്രജാഗരം' എന്നൊരു വേദാന്തസഭ സംഘടിപ്പിച്ചു. അതിൽ സ്വാമിനാഥദേശികർ, തൈക്കാട്ടു് അയ്യാവു് മുതലായ പണ്ഡിതവേദാന്തികരം പ്രവർത്തിച്ചിരുന്നു. കുഞ്ഞൻപിള്ളയും അതിൽ ആകൃഷ്ടനായി. സ്വാമിനാഥദേശികരിൽനിന്നും കുഞ്ഞൻപിള്ള സംസ്കൃതവും, തമിഴും ഉപരിപഠനം നടത്തി. വേദാന്തവും അദ്ദേഹത്തിൽനിന്നും പഠിച്ചു. ഹംയോഗം തൈക്കാട്ടു് അയ്യാവിൽനിന്നും പഠിച്ചു. എന്നാൽ കുഞ്ഞൻപിള്ള തുടർന്നും വേദാന്തസഭയുമായി സമ്പക്കം പുലർത്തിയെങ്കിലും, തൈക്കാട്ടു് അയ്യാവുമായുള്ള ബന്ധം ഉപേക്ഷിച്ചതായും പറഞ്ഞുകാണുന്നു.

## 3. മദ്ധ്യകാലം—ആത്മാനുഭൂതി.

തമിഴ്നാട്ടിൽനിന്നും നവരാത്രി സദസ്സിനെത്തിയ സുബ്ബ ജടാപാഠികൾ ഒരു മഹാപണ്ഡിതനും, വേദാന്തിയും ശാസ്ത്രകോവിദനും, വിദ്വാനും ആയിരുന്നു. കുഞ്ഞൻപിള്ളക്ക് അദ്ദേഹത്തോട്ട് ഗുരുസമാനം ബഹുമാനം പ്രഥമത; തോന്നുകയും ഗുരുവായി വരിക്കുകയുമുണ്ടായി. മക്കളില്ലായിരുന്ന ജടാപാഠികൾക്കു; പ്രഥമദൃഷ്ട്യാ പുത്രനിർവ്വിശേഷമായ വാത്സല്യം തോന്നുകയും; കൂടെനാട്ടിലേക്ക് കൂട്ടികൊണ്ടുപോകുകയും ചെയ്തു. കല്ലട കുറിച്ചിയിൽ ജടാപാഠികളുടെകൂടെ താമസിച്ച്, യോഗവും, ശാസ്ത്രവും, വേദാന്തവും ഹൃദിസ്ഥമാക്കി. നാലു് കൊല്ലം കുഞ്ഞൻപിള്ള; താമസിച്ച് സകല ശാസ്ത്രവിശാരദനായി. അതിനുശേഷം ഗുരുവിൻെറ സമ്മതത്തോടെ കുഞ്ഞൻപിള്ള നാട്ടിലേക്കുമടങ്ങി. കല്ലട കുറിച്ചിയിൽനിന്നും മടങ്ങിയെത്തിയ കുഞ്ഞൻപിള്ളച്ചട്ടമ്പി, ഒരു യോഗിയും വേദാന്തിയും, പണ്ഡിതവരേണ്യനും, ശാസ്ത്രപടുവും ആയി കേരവിപ്പെട്ടു.

പിന്നിടദ്ദേഹം ദക്ഷിണഭാരതം മുഴുവൻ ചുററിക്കറങ്ങി, പ്രശസ്തരായ പല പണ്ഡിതന്മാരുമായി സമ്പർക്കം പുലർത്തി, തൻെറ വിജ്ഞാനശാഖയെ പോഷിപ്പിച്ചു. ഒരു തങ്ങളുമായി പരിചയപ്പെട്ടു് ഇസ്ലാംമതവും പഠനവിഷയമാക്കി. ഇടയ്ക്കു് മരുത്വാമലയിലുള്ള ഒരു ഗുഹയിൽ ധ്യാനനിരതനായി കുറെനാൾ തപസ്സനുഷ്ഠിച്ച്, കുഞ്ഞൻപിള്ള ചട്ടമ്പിസ്വാമികൾ ഒരു യതിവര്യനായി സ്വയംമാറി. ആരിൽനിന്നും കാഷായവസ്ത്രം വാങ്ങി ധരിക്കുകയോ സ്വയം ധരിക്കുകയോ ചെയ്തില്ല. ഒരു അത്യാശ്രമി അല്ലെങ്കിൽ അതിവർണ്ണാശ്രമിയായി വിരാജിച്ചു. പ്രധാനപ്പെട്ട ചില വീടുകളിൽ വിശ്രമിച്ച് ദർശനത്തിനുവരുന്നവർക്കും ശുദ്ധമായ ആത്മജ്ഞാനം വിശദീകരിച്ചുകൊടുക്കുക, അന്ധമായ ദുരാചാരങ്ങളെ ഉന്മൂലനം ചെയ്യത്തക്കവണ്ണം തത്വപ്രകാശനം നടത്തുക, ഇതൊക്കെയായിരുന്നു അദ്ദേഹത്തിൻെറ ലോകസേവനം.

അക്കാലത്തെ മന്ത്രതന്ത്രവിശാരദന്മാരായിരുന്നു കൂവക്കര പോററിമാർ. അവരുടെ ഗ്രന്ഥപുരയിൽ വില തീരാത്ത

ഗ്രന്ഥങ്ങളുണ്ടായിരുന്നു. സ്വാമികൾ അവരെ സമീപിച്ചു എങ്കിലും ഗ്രന്ഥങ്ങൾ വെളിയിൽകൊണ്ടുപോകാൻ അവർ സമ്മതിച്ചില്ല. എന്നാൽ ഗ്രന്ഥപ്പുരയിൽ ഇരുന്നു് പരിശോധനയാകാം എന്നു് അനുവാദംകിട്ടി. അങ്ങനെ ഗ്രന്ഥപ്പുരയിലിരുന്നു് പഠനവും വായനയും പരിശോധനയും നടത്തി. കുറെ നാൾ കഴിഞ്ഞു് സ്വാമികൾ പഠനം പൂർത്തിയാക്കി യാത്രചോദിച്ചു മടങ്ങുമ്പോൾ, പോററി പരീക്ഷണാർത്ഥം ചില ചോദ്യങ്ങൾ ചോദിച്ചു. ചട്ടമ്പിസ്വാമികളുടെ വ്യക്തവും സ്ഫുടവുമായ മറുപടികൾ പോററിയെ അത്ഭുതപ്പെടുത്തി. കൂവക്കര പോററി സ്വാമികളെ അഭിനന്ദിച്ചു് അനുമോദിച്ചു. ഇത്രയും കുറഞ്ഞ കാലങ്ങൾകൊണ്ടു് ഗഹനവിഷയങ്ങൾ വിശദമായി പ്രതിപാദിക്കുവാനുള്ള കഴിവുണ്ടായതു് അസാധാരണമെന്നു തന്നെ പോററി പറഞ്ഞു് യാത്രയാക്കി

ചട്ടമ്പിസ്വാമികൾക്കു് വയസ്സു് 28 ആയി. മാതൃഭക്തനായിരുന്ന സ്വാമികൾ, മാതാവിൻെറ അന്ത്യകാലം അടുത്തുയെന്നു് അന്തരംഗളുണർവ്വുകൊണ്ടു് മനസ്സിലാക്കി ഉള്ളൂർ കോട്ടവീട്ടിലെത്തി; അമ്മയെ പരിചരിക്കുവാനുള്ള അവസരം വേണ്ടതുപ്പോലെ പ്രയോജനപ്പെടുത്തി. ആ മഹതി മകനെ കണ്ടുകൊണ്ടു് സംതൃപ്തയായി, ഭൗതികദേഹം വെടിയുകയും ചെയ്തു. അതിനുശേഷം ആ ഭവനവുമായി സ്വാമികൾക്കു് ബന്ധമൊന്നും ഉണ്ടായിട്ടില്ല.

ചട്ടമ്പിസ്വാമികൾ വീണ്ടും ദേശാടനത്തിനുപുറപ്പെട്ടു, കുറച്ചുനാൾ മരുത്വാമലയിൽ ധ്യാനവും തപസ്സുമായി കഴിഞ്ഞു. ദേശാടനത്തിനിടയിൽ സ്വാമികൾ ഒരു അവധൂതനെ കണ്ടുമുട്ടിയതായും; അദ്ദേഹം സ്വാമികൾക്കു് മന്ത്രോപദേശം ചെയ്തതായും ഭ്രൂമധ്യത്തിലും ശിരസ്സിലുംതൊട്ടു് അനുഗ്രഹിച്ചതായും പറയപ്പെടുന്നു. അതോടുകൂടി സ്വാമികൾ ജീവന്മുക്താവസ്ഥ പ്രാപിച്ചതായും എഴുതിക്കാണുന്നു. ഇതിനെപ്പററി മുഴങ്ങോട്ടുവിളയുടെ ഭട്ടാരശതകത്തിൽ

"ജ്ഞാനാർഹനിസ്സുധി നേരിലനുഗ്രഹിപ്പാൻ
താനേയെഴുന്നരുളീടും പരമേശനെപ്പോൽ

ആനാളൊരിക്കലൊരു നല്ലവധൂതനെത്തി
ജ്ഞാനോപദേശമരുളിട്ടടനേമറഞ്ഞു''....

എന്നു പറഞ്ഞിട്ടുണ്ട്. ഈ വിഷയത്തെപ്പററി ശാസ്ത്രമൊക്കയും യുക്താനുസരണമായും ചിന്തിക്കുന്നതു് പൊതുവിജ്ഞാനത്തിനു് അനുപേക്ഷണീയമാണു്. ജീവന്മുക്താവസ്ഥ; കേവലം ഒരു ഗുരുവിൽനിന്നോ, സിദ്ധനിൽനിന്നോ, അവരുടെ കാരുണ്യംകൊണ്ടും ഒരു സാധകനു് ലഭിക്കാവുന്ന ഒന്നല്ല. അവക്കു് അതിനുള്ള വഴി ഉപദേശിക്കാം. കഠോപനിഷത്തു് പറയുന്നു. ''ക്ഷുരസ്യധാരാനിശിതാദുരത്യയാ-ദുർഗ്ഗംപഥസ്തത് കവയോവദന്തി'' തേച്ചുമൂർച്ചവരുത്തിയ വാളിൻെറ വായ്തലയിൽ നിരങ്ങുന്നതുപോലെ ദുഃഖസഹജമാണു് മുക്താവസ്ഥയിലേക്കുള്ള യാത്രയെന്നു് വിദ്വാന്മാർ പറയുന്നു.

ആത്മാനന്ദസ്വാമികൾ എന്ന ദീക്ഷാനാമത്തിൽ വളരെ പ്രസിദ്ധിയാർജ്ജിച്ച 'കുമാരവേലു' എന്ന സിദ്ധനുമായി സ്വാമി തിരുവടികൾ അക്കാലത്തു് പരിചയപ്പെടുകയുണ്ടായി. ആ സിദ്ധനിൽനിന്നും സ്വാമികൾ ശൈവയോഗരഹസ്യങ്ങളും മററും ഗ്രഹിക്കുവാൻ കഴിഞ്ഞിരുന്നു. ആത്മാനന്ദസ്വാമികൾ, ചാന്നാൻവർഗ്ഗത്തിൽപെട്ടയാളും അഗസ്ത്യമാർഗ്ഗത്തിലുള്ളയോഗപരിശീലന സിദ്ധിച്ച ആളും മഹാസിദ്ധനുമായിരുന്നു. മരുത്വാമലയിൽ വളരെക്കാലം ഇരുന്നു് തപസ്സുചെയ്തിട്ടുണ്ടു്. ചട്ടമ്പിസ്വാമിതിരുവടികൾക്കു് ആത്മാനന്ദസ്വാമിയെ ഗുരുവായി വരിക്കുന്നതിനും ശുശ്രൂഷകൾ ചെയ്യുന്നതിനും ജാതി ഒരു തടസ്സമായിരുന്നില്ല.

അങ്ങനെ നാനാതരത്തിൽ കൂടിയുള്ള പ്രയത്നവും, കഠിനമായ തപസ്ചര്യയും പല ഗുരുക്കന്മാരുമായിട്ടു് സന്ധിച്ചു് കിട്ടിയ ജ്ഞാനവും അദ്ദേഹത്തെ ഒരു അപൂർവ്വ ജ്ഞാനസിദ്ധനാക്കി. നാനാദിക്കിലും തിരുവടികൾ പ്രശസ്തനായി. പലരുടേയും മാറാരോഗങ്ങളെ മാററി സുഖപ്പെടുത്തുകയും, പല ജീവകാരുണ്യ പ്രവർത്തനങ്ങളിൽ ഏർപ്പെടുകയും, സകല ജീവജാലങ്ങളിലും സമാനത ദർശിക്കുകയും ചെയ്തുകൊണ്ടു്, കർണ്ണാകർണ്ണികയായി സ്വാമികൾവേണ്ടത്ര പ്രശസ്തി ആർജ്ജിക്കുക

ഉണ്ടായി. കാഷായമോ കമണ്ഡലുവോ ഇല്ലാത്ത സന്യാസി. ഒരു വെള്ളമുണ്ടും, തോർത്തും തുളസിമാലയും മാത്രം വേഷം. വിരളിൽ ഒരു തടിച്ച ഇരുമ്പു മോതിരവുംകാണാം. അരോഗ ദൃഢഗാത്രൻ, സ്വർണ്ണശോഭയാന്ന നിറം. ചിലപ്പോൾ കയ്യിൽ ഒരു വിശറി ഉണ്ടായെന്നുവരാം. സ്വാമിതിരുവടികൾ ഒരു അവധൂതനായി തിരുവിതാംകൂറിൻെറ നാനാഭാഗങ്ങളിലും, പ്രത്യേകിച്ച് നായർ ഭവനങ്ങളെയും പിന്നെ കുറെ ഈഴവ ഭവനങ്ങളെയും അനുഗ്രഹിച്ച് വേദവേദാന്തപരമായ പ്രചാരം നടത്തിയെന്നു പറയാം. സ്വയം ജീവൻമുക്തനായി, സാമാന്യ ജിജ്ഞാസുകൾക്ക് ജ്ഞാനനസ്ഥക്തങ്ങൾ കൈമാറി. തിരുവടികൾ സന്യാസിയായിരുന്നുവോ? സന്യാസി ചിഹ്നങ്ങളില്ലായിരുന്നു. പക്ഷെ അന്തരംഗവൃത്തി സർവ്വസംഗപരിത്യാഗമായിരുന്നു. സമദൃക്കായിരുന്നു. സർവ്വഭൂതഹിതേരതനായിരുന്നു. സർവ്വഭൂതങ്ങളിലും ആത്മദർശനം നേടിയതുമൂലം എപ്പോഴും ഈശ്വരദർശനത്തോടെ വർത്തിച്ചു.

ബ്രഹ്മജ്ഞാനംകൊണ്ട് കൃതകൃത്യനായ തിരുവടികൾക്ക് മററൊന്നോകൂടി ഈ ജന്മം സാധിക്കുവാനുണ്ടെന്ന തോന്നൽ ഉണ്ടാകുകയും; തുടർന്നുള്ളകാലം ഹിന്ദുസമുദായത്തിലെ അനാചാരങ്ങളെ നിർമ്മാജ്ജനം ചെയ്യുന്നതിലും, അബ്രാഹ്മണരെ. ജാതിബ്രാഹ്മണരുടെ ഉപകരണങ്ങളാക്കിയെടുത്ത ജാതിസമ്പ്രദായത്തെ, ഹിന്ദുമതത്തിൻെറ തത്വചിന്താപരമായ മൂർച്ചയേറിയ വാൾകൊണ്ട് ധ്വംസിക്കുന്ന ശ്രമത്തിലുമേർപ്പെട്ടു. ജാതിബ്രാഹ്മണരുടെ ശിങ്കിടിക്കാരായ നായർ സമുദായം, ശൂദ്രരാണെന്നും ബ്രാഹ്മണസേവകൊണ്ടു് അവർക്ക് സർവ്വ ഐശ്വര്യങ്ങളും, വിശിഷ്യാ ഈശ്വരസാക്ഷാൽക്കാരവും ലഭിക്കുമെന്നും പുരോഹിത ബ്രാഹ്മണർ അവരെ വിശ്വസിപ്പിച്ചുപോന്നിരുന്നു.

> "ദൈവാധീനം ജഗത്സർവ്വം
> മന്ത്രാധീനംതു ദൈവതം
> തന്മന്ത്രം ബ്രാഹ്മാധീനം
> ബ്രാഹ്മണോമമ ദൈവതം"

ഇതാണല്ലോ ബ്രാഹ്മണവിധി. ഈ ദൂഷിതവിധിയെ സ്വാമി തിരുവടികൾ നഖശിഖാന്തം എതിർത്തു. വേദാധികാരനിരൂ

ഷണം എന്ന ഗ്രന്ഥത്തിൽകൂടി; വേദശാസ്ത്രപുരാണേതിഹാസങ്ങൾ ഏവർക്കും പഠിക്കുവാനും പഠിപ്പിക്കുവാനും അവകാശമുണ്ടെന്നും പ്രമാണയുക്ത്യാനുസരണം സ്ഥാപിച്ചിരിക്കുന്നു. ജാതിയോ വർണ്ണമോ നിശ്ചയിക്കുന്നതു്; കുടുംബപരമായിരിക്കരുതെന്നും അവനവൻെറ അറിവു് വൃത്തം എന്നിവ ആയിരിക്കണം മാനദണ്ഡം എന്നും അദ്ദേഹം വാദിച്ചു ഇന്നു നമുക്കു് മദ്യപാനി ബ്രാഹ്മണനും, യുദ്ധംചെയ്യുന്ന ബ്രാഹ്മണനും, രാജ്യം ഭരിക്കുന്ന ബ്രാഹ്മണനും, കച്ചവടം, കൃഷി, കാലിവളർത്തൽ മുതലായവ ചെയ്യുന്ന ബ്രാഹ്മണനും മോഷ്ടിക്കുന്ന ബ്രാഹ്മണനും ഒക്കെ ഉണ്ടല്ലോ. സമൂഹത്തിലെ എല്ലാ തിന്മകളും അവരേയും ഗ്രഹിക്കുന്നു. ഒരു ബ്രാഹ്മണദമ്പതികൾക്കു് ഉണ്ടാകുന്ന സന്താനങ്ങൾ, ബ്രാഹ്മണരായിരിക്കുമെന്നു് ഒരു ശാസ്ത്രവും ഉറപ്പുതരുന്നില്ല. ''ജന്മനാജായതേ ശൂദ്ര''–കർമ്മണാ ജായതേ ദ്വിജ'' സ്വാദ്ധ്യായം ഇല്ലാത്തവർ ബ്രാഹ്മണനല്ല.

## 4. ശ്രീനാരായണഗുരുവുമായി ബന്ധപ്പെടുന്നു.

1058–ാമാണ്ടു് തിരുവടികൾ വാമനപുരത്തു് ഒരു ബന്ധുവായ കല്ലൂർ ഗോവിന്ദപ്പിള്ളയുടെ വീട്ടിൽ വിശ്രമിക്കുന്നകാലം അടുത്തുള്ള അണിയൂർ ക്ഷേത്രത്തിൽ സ്വാമിതിരുവടികൾ ഏകനായി, ധ്യാനനിരതനായി കഴിച്ചുകൂട്ടുകപതിവായിരുന്നു. ശ്രീ നാരായണഗുരുസ്വാമികൾ വൈരാഗ്യവാനായി തത്വാവലോകനകാംക്ഷിയായി സഞ്ചരിച്ചുകൊണ്ടിരുന്നു. വേദാന്തവിഷയങ്ങളിൽ ബുദ്ധിപരമായ ഉപദേശങ്ങൾതേടിയും, തീവ്രമായ ഈശ്വരചിന്തയിൽ മുഴുകിയും, മഹദ്ദർശനവാഞ്ഛയോടെ ഗുരുസ്വാമികൾ സഞ്ചരിച്ചു ബ്രഹ്മജ്ഞരെന്ന അഹന്തയിൽ, ബ്രാഹ്മണനെന്ന ജാതിഭാവനയിലിരിക്കുന്ന പലരും ഗുരുസ്വാമികൾക്കു് അപ്രാപ്യരായിരുന്നു. ഗുരുസ്വാമികളുടെ ഈ അവസ്ഥയിൽ, അദ്ദേഹത്തിൻെറ ഉത്തമ സുഹൃത്തു് ചെമ്പഴന്തി, ക്ലാസിഫയറായിരുന്ന ശ്രീ നാരായണപിള്ള സഹായത്തിനെത്തി. ശ്രീ നാരായണപിള്ള, ഗുരുസ്വാമികളെ വാമനപുരത്തു് ചട്ടമ്പിസ്വാമിതിരുവടികളുടെ അടുത്തു്കൊണ്ടുപോയി പരിചയ

പ്പെടുത്തി. ഈ പരിചയം ദിവസേന വദ്ധിച്ച് പരസ്പരം അറിയുന്നതിനും, ഏകമതീഭാവം ഉണ്ടാകുന്നതിനും കാരണമായി. ചട്ടമ്പിസ്വാമികളെ ഒരു ജ്യേഷ്ഠസഹോദരനെന്ന നിലയിലും ഗുരുവായും, ഗുരുസ്വാമികൾ ബഹുമാനപൂവ്വം ആദരിച്ചിരുന്നു. നാരായണഗുരുസ്വാമികളുടെ അഹന്തയില്ലായ്മയും ഗുരുത്വപരമായ പെരുമാററവും, സ്വാമിതിരുവടികളെ വളരെ ആകഷിക്കുകയും; ബാലസുബ്രഹ്മണ്യമെന്ന മഹാമന്ത്രം ഉപദേശിച്ചുകൊടുക്കുകയുംചെയ്തു. ലോകസേവ, ജനങ്ങളിലെ അന്ധതാനിവാരണം, ഇതൊക്കെയായിരുന്നു ഇവർക്കും കർമ്മപദ്ധതികൾ. നാരായണഗുരുസ്വാമികൾ ശിഷ്യഭാവത്തിൽ സ്വതസിദ്ധമായ വിനീതഭാവം പുലർത്തിയിരുന്നു എങ്കിലും സ്വാമിതിരുവടികൾ സമഭാവനയിലാണ് വർത്തിച്ചിരുന്നത്.

ലോകോത്തരവും, അനിഷേധ്യവുമായ വേദാന്തദശനം ഹിന്ദുമതം ഉൾക്കൊള്ളുന്നു. അതുപോലെതന്നെ അന്ധതാമിസ്രങ്ങളുടെ ഒരു കുമ്പാരവും അതിലുണ്ട്. ശരിയും തെററും ധർമ്മവും അധർമ്മവും സത്യവും അസത്യവും, ഒരു കൂട്ടം ജാതിബ്രാഹ്മണരുടെ കൈപ്പിടിയിലൊതുക്കി, ആധിപത്യം പണ്ടുപണ്ടേ പുലത്തിപ്പോരുന്നു. മനുഷ്യർക്ക് ജാതീയമായ വേർതിരിവുകൾ കെട്ടിച്ചമച്ചും, ഉച്ചനീചത്വങ്ങൾ സൃഷ്ടിച്ചും യോഗവേദാന്താദികൾ പണ്ടേ ഒരു കൂട്ടം ആളുകളുടെ കുത്തകയാക്കി; അവരുടെ ധനാഗമമാഗ്ഗമാക്കി വച്ചിരിക്കുന്നു, ഒരു മേൽവിഭാഗം ജാതി, പിന്നെ ഭൗതികാധിപത്യം പുലർത്തുന്ന ഒരു രണ്ടാംനിര, കച്ചവടം കൃഷി മുതലായവയ്ക്ക് മൂന്നാമതൊരു വിഭാഗം, പിന്നെ അടിമപ്പണിക്ക്, തൊട്ടുകൂടാത്തവർ തീണ്ടിക്കൂടാത്തവർ ഇങ്ങനെപോകുന്നു ആജാതിത്തിരിവ്. ഈശ്വരപൂജയ്ക്ക് അർഹത ചിലക്കുമാത്രം. കഷ്ടം ഇന്നും ഇതിന്റെ ദൂഷിതവലയം അവശേഷിച്ചും വിസ്മൃതമാവുന്നു. ഹിന്ദുമതത്തിലെ ജാതിയമായ അനാചാരങ്ങൾ നിലവിൽവരാൻ തുടങ്ങിയിട്ടുകാലം എത്രയായിയെന്ന്പറയാൻപ്രയാസംയ. കാലാകാലങ്ങളിൽ പരിഷ്കരണ പ്രസ്ഥാനങ്ങളും പുരോഗമനവാദികളും ഉണ്ടായിട്ടുണ്ട് അവരുടെ സംഭാവനകൾ വിലപ്പെട്ടതായിരുന്നു. എങ്കിലും ജാതിശക്തികൾ ഇന്നും ശക്തമായിരിക്കുന്നു. ശ്രീബുദ്ധനായി ഭഗവാൻ

അവതരിച്ചിട്ടുപോലും; ഈ അധർമ്മത്തെ തോല്പിക്കാൻ കഴിയാതെപോയി.

രാമാനുജാചര്യർ, സ്വാമിദയാനന്ദസരസ്വതി, മധ്വാചാര്യർ റാംമനോഹർറോയി മുതലായവർ ഹിന്ദുമതത്തിന്റെ പരിഷ്കരണപ്രക്രിയകൾക്ക് നേതൃത്വം വഹിച്ചവരിൽ ചിലർ മാത്രമാണ്. ആര്യസമാജം, ബ്രഹ്മസമാജം മുതലായ പ്രസ്ഥാനങ്ങളും ഉടലെടുത്തു. ശ്രീരാമകൃഷ്ണപ്രസ്ഥാനത്തിന് ലോകത്താകമാനം വളരെ കൂടുതൽ പ്രകാശം പരത്താനും, ഹിന്ദുമതത്തിന്റെ ജാതീയമായ അന്ധതയെ നിർമ്മാർജ്ജനം ചെയ്യുവാനും കഴിഞ്ഞിട്ടുണ്ട്. സ്വാമി വിവേകാനന്ദന്റെ അതിശക്തവും സംശുദ്ധവുമായ നീക്കങ്ങൾകൊണ്ട് ഹിന്ദുമതത്തിന് ഒരു നവീകരണംതന്നെ ഉണ്ടായിയെന്നു പറയാം. മഹാത്മജിയുടെ ഹരിജനോദ്ധാരണപ്രസ്ഥാനങ്ങൾക്കും സ്വാതന്ത്ര്യസമരപ്രസ്ഥാനങ്ങൾക്കും ഹിന്ദുമതത്തെ ദുരാചാരങ്ങളിൽനിന്ന് ഉദ്ധരിക്കുവാൻ ഏറെ കഴിഞ്ഞു. ഈ കാലങ്ങളിൽ കേരളത്തിൽ ജാതീയമായ ഹൈന്ദവശാസ്ത്രതത്വങ്ങളുടെ അടിസ്ഥാനത്തിൽ ഹൈന്ദവദുരാചാരങ്ങളെ എതിർക്കാൻ നേതൃത്വം നല്കിയതും ശ്രീ ചട്ടമ്പിസ്വാമിതിരുവടികളും നാരായണഗുരുസ്വാമികളുമാണ്. പ്രായത്തിൽ ചട്ടമ്പിസ്വാമികൾക്ക് രണ്ടു വയസ്സുകൂടുതലുണ്ട്. ഇരുവരും സഹോദര നിർവ്വിശേഷമായ പരസ്പര സ്നേഹബഹുമാനവും, ലോകസേവനത്തിലും, ജ്ഞാനമാർഗ്ഗത്തിലും സമാന ചിന്തകളും പുലർത്തിയിരുന്നു. ഒരു ദിവസം നല്ല ചന്ദ്രികയുള്ള രാവിൽ അവർ നെയ്യാററിൻകരയാറിന്റെ മണൽതിട്ട വഴി കീഴോട്ടുസഞ്ചരിച്ച് അരുവിപ്പുറം എന്ന സ്ഥലത്ത് ചെന്നുചേർന്നു. അവിടെ അവർ പ്രഭാതകൃത്യങ്ങൾ നടത്തി വിശ്രമിച്ചു അടുത്തെങ്ങും ജനസഞ്ചാരമോ, ഗൃഹങ്ങളോ, ഭക്ഷണത്തിനുമാർഗ്ഗമോ കണ്ടില്ല. വിശപ്പ് ഏറികൊണ്ടിരുന്നു നാരായണഗുരുസ്വാമി ഭക്ഷണം അന്വേഷിച്ച് പുറപ്പെട്ടു. വളരെ താമസിച്ചുഎങ്കിലും ഗുരുസ്വാമി ഭക്ഷണവുമായി എത്തി ഇരുവരും മൃഷ്ടാന്നമായി ഭുജിച്ചു. അതിനുശേഷം; അതിദിവ്യന്മാരായ രണ്ടു സഹോദരസന്യാസിമാർ അരുവിപ്പുറത്ത് എത്തിയിട്ടുണ്ടെന്ന് കർണ്ണാകർണ്ണികയാ അറിഞ്ഞ് ധാരാളം

ക്ഷേത്രജനങ്ങൾ വന്നുകൊണ്ടിരുന്നു. അങ്ങനെ വന്നുകൊണ്ടിരുന്നവരിൽ ചിലർ ഒരുമിച്ചാലോചിച്ച് അവർക്ക് അവിടെ കുറെനാൾ വിശ്രമിക്കത്തക്കവിധം പർണ്ണശാല നിർമ്മിച്ച് ദിനചര്യക്കുള്ള അത്യാവശ്യസാധനങ്ങൾ എത്തിച്ചുകൊടുത്തു. ഏകദേശം മൂന്നുമാസത്തോളം അവർ അവിടെ വിശ്രമിച്ചു. സന്ദർശകർക്ക് അദ്ധ്യാത്മികമായ ഉപദേശങ്ങൾ നൽകിയും ഈശ്വരകീർത്തനങ്ങൾ അവരെ പഠിപ്പിച്ചും ചൊല്ലിച്ചും അനുഗ്രഹം ചൊരിഞ്ഞുകൊണ്ട് അവർ വസിച്ചു. ഈ മഹത്ഗുരുക്കന്മാരുടെ വിശ്രമംകൊണ്ട് പരിപൂരിതമാക്കി പുണ്യദായകമാക്കിതീർത്ത സ്ഥലമാണ് പ്രസിദ്ധമായ അരുവിപ്പുറം. അവിടെയാണ് പിൽക്കാലത്ത് ശ്രീ നാരായണഗുരുസ്വാമികൾ ശിവപ്രതിഷ്ഠനടത്തി ക്ഷേത്രം തീർത്തത്. ഈ സംഭവത്തെപ്പററി കരുവാ ശ്രീ. കൃഷ്ണനാശാൻ ഇങ്ങനെ പറഞ്ഞു. "ഈഴവരുടെ വംശത്തിനു് എന്തെങ്കിലും ഉയർച്ച ഉണ്ടാക്കുവാനായി പരിശ്രമിക്കുവാൻ ഗുരുസ്വാമികളെ പ്രേരിപ്പിച്ച മഹാൻ ശ്രീ ചട്ടമ്പിസ്വാമി തിരുവടികളാണ്. ശ്രീ. നാരായണഗുരുസ്വാമിയെ ക്ഷേത്രപ്രതിഷ്ഠ നിർവ്വഹിക്കുവാൻ പഠിപ്പിച്ചതും സ്വാമി തിരുവടികളാണ്. അരുവിപ്പുറത്ത് നാരായണഗുരുസ്വാമികൾ ആദ്യമുണ്ടാക്കിയ ക്ഷേത്രത്തിൽ ശിവലിംഗപ്രതിഷ്ഠനടത്തിയിരിക്കുന്നതു് ചട്ടമ്പിസ്വാമികൾ കുറെ നാൾ വിശ്രമിച്ച സ്ഥലത്താണ്. അവിടെ ഒരു അമ്പലമുണ്ടാക്കണമെന്നുപറഞ്ഞ് പ്രതിഷ്ഠാസ്ഥാനം കാണിച്ചുകൊടുത്തതുപോലും ചട്ടമ്പിസ്വാമിതിരുവടികളാണെന്നു്, എനിക്ക് നല്ലതുപോലെ അറിയാം" (ശ്രീ. പറവൂർ ഗോപാലപിള്ള എഴുതിയ ചട്ടമ്പിസ്വാമികൾ എന്ന ഗ്രന്ഥത്തിൽനിന്നു )

ഇങ്ങനെ അവർ അരുവിപ്പുറത്ത് താമസിച്ചുവരവെ, തിരുവനന്തപുരത്തുനിന്നും ആംവന്ന് ചട്ടമ്പി സ്വാമിതിരുവടികളെ അങ്ങോട്ടുകൊണ്ടുപോയി. നാട്ടുകാരുടെ അഭിലാഷംമാനിച്ച് ഗുരുസ്വാമികൾ കുറച്ചുനാൾ കൂടി അവിടെ തങ്ങി. ചട്ടമ്പി സ്വാമിതിരുവടികൾ തിരുവനന്തപുരത്ത് ചെന്നിട്ട് ബന്ധുക്കളോടൊത്തു് മുവാററുപുഴക്കുപോയി.

## 5. അവരുടെ ഗുരുശിഷ്യബന്ധം.

ഇക്കാലത്തു് ചട്ടമ്പിസ്വാമികളും ശ്രീ. നാരായണഗുരുവും തമ്മിൽ ഗുരുശിഷ്യബന്ധം ഉണ്ടെന്നും ഇല്ലെന്നും രണ്ടു് അഭിപ്രായം പ്രചരിച്ചിരുന്നു. ഇതൊരു വാദപ്രതിപാദത്തിനു് കാര്യമുള്ളതായി തോന്നുന്നില്ല. ആരു് ആരുടെ ശിഷ്യൻ അല്ലെങ്കിൽ ആരുടെ ഗുരു എന്നുള്ളതു് ഒരു പ്രധാന വിഷയമായി തോന്നുന്നില്ല. ഒരാൾക്കു് ഒരു ഉപദേശം കൊടുത്തതുകൊണ്ടോ ജപധ്യാനങ്ങൾ ശീലിപ്പിച്ചതുകൊണ്ടോമാത്രം ഗുരുവാകണമെന്നില്ല ഗുരുവിന്റെ ശിഷ്യനോടുള്ള മാനസികാവസ്ഥ, തികച്ചും ഉള്ള അവസ്ഥ, അതാണു് പ്രധാനം. ഏകലവ്യന്റെ ഗുരുസ്ഥാനം ദ്രോണർ നിഷേധിച്ചിട്ടും, ഏകലവ്യന്റെ ദ്രോണരെ ഗുരുവായി വരിച്ചു. ചട്ടമ്പിസ്വാമികളുടെ അദ്വൈത ചിന്താപദ്ധതി എന്ന ഗ്രന്ഥത്തിൽ ശ്രീ വിദ്യാനന്ദതീർത്ഥപാദ സ്വാമികൾ ഒരു പ്രസ്താവന ചേർത്തിട്ടുണ്ടു്. ശ്രീ. പന്നിശ്ശേരി നാണുപിള്ളയും, ശ്രീ. നാരായണഗുരുസ്വാമികളും തമ്മിലുള്ള ഒരിക്കലെ സംഭാഷണം ഇവിടെ പകർത്താം.

ശ്രീ. പന്നിശേരി അവിടുത്തെ ഗുരുവിഷയത്തിൽ അഭിപ്രായ വ്യത്യാസം പുറപ്പെട്ടുകാണുന്നു. ഗുരു ശ്രീ. ചട്ടമ്പിസ്വാമി തിരുവടികളല്ലേ?

ശ്രീ. നാരായണഗുരു:– അതെ, അതിനു് അഭിപ്രായവ്യത്യാസമെന്താണു്.

ശ്രീ പ....കുമാരനാശാനും മററു് തജ്ഞാട്ടയ്യാവെന്നു് എഴുതികണ്ടു.

ശ്രീ. നാരാ....ആ അഭിപ്രായം അവർക്കല്ലെ. അതുസാരമില്ല.

ശ്രീ. പ...അവിടുത്തേയും സ്വാമിതിരുവടികളേയും ആദ്യം കൂട്ടിമുട്ടിച്ചതു് ചെമ്പഴന്തി നാരായണപിള്ളയല്ലെ?

ശ്രീ നാരാ... ഇതാരുപറഞ്ഞു?

ശ്രീ. പ ...സ്വാമിതിരുവടികൾ തന്നെ പറഞ്ഞു.

ശ്രീ നാരാ ...ഓ! ഇതൊക്കെ ഇപ്പോൾ ഓർക്കുന്നോ? വലിയ മേധാബലമുള്ള ആളല്ലെ? അത്രയും ബുദ്ധിയും ഓർമ്മയും ആർക്കുമില്ല.

ശ്രീ. പ...ശിശുനാമഗുരോരാജ്ഞാം....എന്നു തുടങ്ങുന്ന ചട്ടമ്പിസ്വാമികളെപ്പററിയുള്ള രണ്ടു ശ്ലോകങ്ങൾ അവിടുന്നെഴുതിയതല്ലെ?

ശ്രീ. നാരാ....അതേ

ശ്രീ. പ....ഒരു ക്ഷേത്രനടയിൽവച്ചാണ് ആദ്യം തമ്മിൽ കണ്ട തെന്നുകേട്ടു. ആ ക്ഷേത്രത്തിൻെറ പേരെന്താണാവാ?

ശ്രീ. നാരാ....അണിയൂർ ക്ഷേത്രമെന്നാണ്.

ശ്രീ. പ....യോഗം ഉപദേശിച്ചതും അഭ്യസിപ്പിച്ചതും നെയ്യാററിൻകര ഒരു പോററിയുടെ ഗൃഹത്തിൽവച്ചല്ലെ?

ശ്രീ. നാരാ....അതേ.

ശ്രീ. പ....ഖേചരി സിദ്ധിവരെ യോഗം ചെയ്തിട്ടുണ്ടല്ലോ?

ശ്രീ. നാരാ....ഓ! കുറെ കഷ്ടം പോലും കുറെയൊക്കെ സാധിച്ചിട്ടുണ്ട്.

പ: മോക്ഷത്തിനതുനേരെ സഹായിക്കുമോ?

നാരാ: ഗുരു!_ നമുക്കങ്ങനെ പക്ഷമില്ല. അതു പരമ്പരയാ കാരണമായേക്കാം. മോക്ഷം തത്വവിചാരം കൊണ്ടേസാധിക്കൂ പ്രപഞ്ചത്തിന് സത്തയുണ്ടെന്നുള്ള വിചാരമാണ് സാധാരണം. അതാണ് ബന്ധം. വിചാരംകൊണ്ട് കണ്ണാടിയിലെ ദീപം പോലെ, ഇതിനു സത്തയില്ലെന്നും; കേവലബോധത്തിനേ സത്തയുള്ളുവെന്നും കാണാകും. അപ്പോഠ എല്ലാം പ്രാതിഭാസികം എന്നുവരും. ആ ബോധം ഉറയ്ക്കുമ്പോഠ ഇപ്പോഴത്തെ ജീവബോധം മാറും. പിന്നെ ബന്ധമല്ല മുക്തിയായി.

ഈ സംഭാഷണം നിഷ്പക്ഷ ബുദ്ധ്യാ വിശകലനം ചെയ്യണം. ഇരു സ്വാമികളും തമ്മിൽ ഗുരുശിഷ്യബന്ധമുണ്ടെന്ന വിശ്വസിക്കുന്ന ഒരാഠ. അതും പണ്ഡിതൻ എന്ന് അംഗീകരിക്കപ്പെട്ട ഒരാഠ (പന്നിശേരി) ആണ് ചോദ്യകർത്താവ്. ശിഷ്യഭാവനയ്ക്കുപുറമേ സ്വാമിതിരുവടികളെ ജേഷ്ഠസഹോദരനെന്ന ഭാവനയിൽ ആദരിക്കുന്ന ഗുരുസ്വാമികളോടാണ് ചോദ്യം. ചോദ്യകർത്താവിൻെറ ഇംഗിതം, മനസ്സിൽ കാണുന്നതിനനുരൂപമായ മറുപടി പ്രതീക്ഷിക്കുന്നതിൽ അപാകതയില്ല. ചട്ടമ്പിസ്വാമികഠ അങ്ങയുടെ ഗുരുവല്ലെ എന്ന് ചോദിച്ചാൽ ആണെന്ന് പറയുന്നതാണ് സുഖവും യുക്തവും. ഖേചരിയെപ്പററിയും, അതുനേരെ മോക്ഷസാധനമാണോ എന്നും മററു

മുള്ള ചോദ്യങ്ങൾക്ക്, സ്പഷ്ടമായും പണ്ഡിതോചിതമായും മറുപടി പറഞ്ഞിരിക്കുന്നല്ലോ? കൂടാതെ അസാധാരണമേധാശക്തിയും ജ്ഞാനവും ഉള്ള ചട്ടമ്പിസ്വാമികളുടെ ഗുരുവാരെന്നുള്ള അഭിപ്രായാന്തരത്തിൽ കൂടുതൽ അഭിപ്രായവ്യത്യാസം ഒന്നും നാരായണഗുരുസ്വാമികളുടെ ഗുരുവാരെന്നുള്ള തർക്കത്തിനില്ല.

ഭാഗവതത്തിൽ 24 ഗുരുക്കന്മാരെപ്പററിപ്പറയുന്നു. ലോകമാണ് ഒന്നാമത്തെ ഗുരു പിന്നെ ജീവിതവും. സനൽസുജാതൻ ധൃതരാഷ്ട്രക്ക് ആത്മവിദ്യ ഉപദേശിക്കുന്നുണ്ട്. അദ്ദേഹം പറയുന്നു, ആത്മവിദ്യയുടെ ഒരു പാദം ഗുരുവിൽനിന്നും ലബ്ധമാകുന്നു. സ്വന്തശ്രമവും അധ്വാനവുംകൊണ്ടും രണ്ടാംപാദവും, മൂന്നാംപാദകാലംകൊണ്ട് സൽകർമ്മാചരണത്താലും ലഭിക്കുന്നു. സൽകർമ്മംകൊണ്ടും കൂട്ടായ ചർച്ചകൾകൊണ്ടും വേദാന്തവാക്യാർത്ഥവിചിന്തനംകൊണ്ടും ജ്ഞാനത്തിൻെറ നാലാംപാദം ലഭിക്കുന്നു ശ്രീ. വിദ്യാനന്ദസ്വാമിജി ഇതിന്മേലുള്ള സമാപനനിരീക്ഷണം ഇങ്ങനെയാണ് പ്രകടിപ്പിച്ചത്. "ആ മഹാത്മാക്കൾ രണ്ടു പേക്കും ഉഭയഥാ ഗുരുത്വമുണ്ടായിരുന്നു എന്ന് അവരുടെ മാർഗ്ഗം പിൻതുടരാൻ കഴിഞ്ഞിട്ടുള്ള ആർക്കും കാണാവുന്നതാണ്. ആ നിലക്ക് അന്യന്മാരുടെ അധ്യാസം ഒരു വിധത്തിലും അധിഷ്ഠാനത്തെ ബാധിക്കുന്നില്ല.

ശ്രീ. നാരായണഗുരുസ്വാമികൾ, ചട്ടമ്പിസ്വാമികളുടെ സമാധിക്ക് എഴുതിയ ശ്ലോകവും സ്മരിക്കേണ്ടതുണ്ടല്ലോ. നാരായണഗുരുസ്വാമികളുടെ ശിഷ്യർ സുഗുണാനന്ദഗിരി ഇങ്ങനെ പറയുന്നു. "ഞാൻ നാരായണഗുരുസ്വാമികളുടെ സന്നിധിയിലിരിക്കുമ്പോഴാണ് ചട്ടമ്പിസ്വാമികളുടെ ചരമശ്ലോകം, നാരായണഗുരുസ്വാമി പറഞ്ഞുതന്ന് എന്നെക്കൊണ്ടെഴുതിച്ചത്. ആ ചരമപദ്യം വായിച്ചാൽ കുഞ്ഞൻപിള്ള ചട്ടമ്പിയിൽ നാരായണഗുരുസ്വാമിക്കുണ്ടായിരുന്ന ബഹുമാനാതിരേകം നല്ലതുപോലെ അറിയാം_അതിതാണ്

"സർവജ്ഞഋഷിരുൽക്രാന്ത –സ്സദ്ഗുരുശ്ശുകവർത്മനാ
ആഭാതി പരമവ്യോമ്നി പരിപൂർണ്ണകലാനിധി:
ലീലയാകാലമധികം നീത്വാന്തേസമഹാപ്രഭു:
നിസ്വംവപു: സമുത്സൃജ്യ സ്വംബ്രഹ്മവപുരാസ്ഥിത:"

ഈ ശ്ലോകത്തിൽനിന്നും, ചട്ടമ്പിസ്വാമികൾ, നാരായണ ഗുരുസ്വാമിയുടെ ഗുരുവാണെന്ന് സ്ഥാപിക്കുന്നതു് സാഹസമല്ലേ. തിരുവടികൾ സദ്ഗുരുവാണ്, ജഗദ്ഗുരുവാണ്, സർവ്വജ്ഞനാണ്, ഋഷിയാണ്, മഹാപ്രഭുവാണ്, പരിപൂർണ്ണ കലാനിധിയാണ്, ശുകമാർഗ്ഗേണ പരമപദം പ്രാപിച്ചു എന്നൊക്കെപറയാമെന്നിരിക്കെ. അദ്ദേഹത്തെ സമാധിപദ്യം എഴുതിയാളിന്റെ ഗുരുവാക്കുന്നതിന്റെ ഔചിത്യം ദുരൂഹമായിരിക്കുന്നു. വിദ്യാനന്ദസ്വാമികൾ വീണ്ടും പറയുന്നു. "ചട്ടമ്പി സ്വാമികൾ എന്തെങ്കിലും ഒരു സമുദായത്തിന്റെ നേതൃത്വം വഹിക്കുകയോ. വലിയ ജനക്കൂട്ടത്തിൽ പ്രസംഗിക്കുകയോ ചെയ്തിരുന്നില്ലെങ്കിലും, അവിടുത്തെ ദിവ്യസന്ദേശങ്ങൾ നേരിട്ടും ശിഷ്യന്മാരിൽകൂടിയും കേരളത്തിനു് ഒരു നവീനസംസ്ക്കാരം ഉളവാക്കി.

സർവ്വാശ്ളേഷിയായ അറിവിന്റെയും ബുദ്ധികൂർമ്മതയുടെയും ഉടമയായ ശ്രീ. ബോധേശ്വരൻ (തിരുവനന്തപുരം) ഇരു സ്വാമികളും തമ്മിലുള്ള ഗുരുശിഷ്യബന്ധത്തെ സ്വാനുഭവത്തിൽകൂടി ശതാബ്ദിഗ്രന്ഥത്തിലെ തന്റെ ലേഖനത്തിൽ വരച്ചുകാട്ടുന്നതു് സൂക്ഷ്മഗ്രാഹികളുടെ പഠനത്തിനായി ഉദ്ധരിക്കാം.

ശ്രീ. ബോധേശ്വരൻ എഴുതിയിരിക്കുന്ന "ശ്രീ. നാരായണ ഗുരുസ്വാമികളുടെ ഗുരു ശ്രീ ചട്ടമ്പിസ്വാമിതന്നെ ആയിരുന്നോ എന്നു് ചില ദിക്കുകളിലുണ്ടായ സംശയം എന്നെയും പിടികൂടാതിരുന്നില്ല എന്നാൽ അതിനു് പരിഹാരമുണ്ടാക്കുവാൻ പററിയൊരവസരമെന്നു് കരുതി ഞാനിങ്ങനെ ശ്രീ. ചട്ടമ്പിസ്വാമികളോടു് ചോദിച്ചു. നാണുഗുരുസ്വാമിക്കു് സ്വാമി ആ മന്ത്രമാണോ ഉപദേശിച്ചതു് എന്തായാലും ഒഴിഞ്ഞുമാറാൻ കഴിയാത്ത ഒരു ഘട്ടത്തിലുണ്ടായ അത്യേകാന്തമായ ആ പിടിയിലും അദ്ദേഹം വഴങ്ങിതന്നില്ല........ശിഷ്യനിൽനിന്നും ഗുരു ആരാണെന്നറിയാമെന്നല്ലാതെ ഗുരുവിൽനിന്നും എന്റെ ശിഷ്യൻ ഇന്നാരാണെന്നറിയുന്ന ഒരു പാരമ്പര്യം നമുക്കുണ്ടായിരുന്നില്ല........ശ്രീ. നാരായണഗുരുസ്വാമി, ശ്രീ. ചട്ടമ്പിസ്വാമിയെപ്പററി; ജനിച്ചിട്ടുള്ള മറെറാരു മനുഷ്യവ്യക്തിയെപ്പററിയും

ഇത്ര ബഹുമാനസൂചകമായി പറഞ്ഞിട്ടില്ല' എന്നതു് ഓർക്കണം എന്നാൽ, ശ്രീ. ചട്ടമ്പിസ്വാമി എന്റെ ഗുരുവാണെന്നോ, ഇന്ന ഇന്നകാര്യങ്ങൾ അഭ്യസിപ്പിച്ചിട്ടുണ്ടെന്നോ ശ്രീ. നാരായണ ഗുരുസ്വാമി ഒരിക്കലും എന്നോടു് പറഞ്ഞിട്ടില്ല''....ശ്രീ. ബോധേശ്വരൻ ഈ വിവാദത്തിനു് വിരാമം ഇടുന്നതിങ്ങനെയാണു് ''ഈ ഗുരുശിഷ്യബന്ധവാദത്തിൽ ഒരു മാർഗ്ഗമേ ശരണമായി ഞാൻ കരുതുന്നുള്ളു. ഇക്കാര്യം അവരെ രണ്ടുപേരേയും സംബന്ധിക്കുന്നതും വ്യക്തികാര്യവും സമുദായ ബന്ധമില്ലാത്തതുമാകയാൽ, സാധാരണക്കാർ ഇതിൽ തലയിട്ടിട്ടുകാര്യമില്ലെന്നുള്ളതാണു്. ശിഷ്യനിൽനിന്നും ഗുരുവിനെപ്പററി അറിയുകയെന്നുള്ളതല്ലാതെ ഗുരുവോ ഗുരുവിന്റെ കുറെ അനുഭാവികളെന്നു ഭാവിക്കുന്നവരോ ഒന്നും ആവക കുപ്രചരണങ്ങൾ നടത്തുന്നതു് ശരിയല്ലെന്നു് എനിക്കുതോന്നുന്നു''.

ഇതെഴുതികൊണ്ടിരിക്കുമ്പോൾ, ശ്രീ. ചട്ടമ്പിസ്വാമികളുടെ ദർശനം'' എന്ന ഹെഡിംഗിൽ ഒരു ലേഖനം പ്രബുദ്ധകേരളം 1996 വിശേഷാൽ പ്രതിയിൽ വായിക്കുകയുണ്ടായി. അതിൽ പ്രസ്തുത ഗുരുശിഷ്യബന്ധത്തെപ്പററി പ്രൊഫ: സി. ജി. നായർ, മട്ടന്നൂർ ഇങ്ങനെ എഴുതുന്നു. ';ഇടപ്പള്ളി നാരായണമേനവനുമായി നടത്തിയ ഒരു സംവാദത്തിൽ (1916_ൽ) ഉണ്ടെന്നു തോന്നുന്നു. ജനങ്ങൾ അങ്ങനെ പറഞ്ഞുകൊള്ളട്ടെ അതുകൊണ്ടു് നമുക്കെന്തു്? നാടൊട്ടുക്ക് പറഞ്ഞാൽ മേലൊക്കെ ചെറിയുമോ എന്ന പഴമൊഴി കേട്ടിട്ടില്ലേ? നമുക്കു് ആരുടേയും ഗുരുവാകേണ്ട; ശിഷ്യനായാൽ മതിയെന്നാണു് എന്റെ ആഗ്രഹം. നാണുഗുരുവായസ്ഥിതിക്കു്, ചട്ടമ്പിയെന്നും ചട്ടമ്പിയായോ, ഷൺമുഖദാസനായോ ഇരിക്കും. അതുകൊണ്ടു് നാണുഗുരുവിനും. എനിക്കും ഒന്നുമില്ല. ലേഖനകർത്താവിന്റെ അഭിപ്രായം ഇതാണു് ''മഹാത്മാക്കളെ തുലനം ചെയ്യാതിരിക്കുന്നതാണു് നല്ലതു്. കാരണം നമ്മുടെ പിടിയിൽപെടാത്തവിധം ഗ്രിഹിച്ചും അതീതമായ മാനത്തിലാണവർ ജീവിച്ചിരുന്നതു്'' എന്ന കൈനിക്കരയുടെ അഭിപ്രായം എത്രയോ ശരി. രണ്ടുപേരും തൈക്കാട്ടു് അയ്യാവിൽനിന്നാണു് യോഗവിദ്യ അഭ്യസിച്ചതു്. ചട്ടമ്പിസ്വാമികളുടെ സമാധിക്കു് ഒന്നുരണ്ടു് ദിവസംമുമ്പു്, സ്വാമികളും ശ്രീ. നാരായണഗുരുവും ഒരുമിച്ചു് ഒരേ

മുറിയിൽ കഴിഞ്ഞുകൂടിയതായി കൈനിക്കര രേഖപ്പെടുത്തിയിട്ടുണ്ട്. അധികമാരും അറിയാത്ത ഒരു രഹസ്യമാണിത്.

സർവ്വസമുദായത്തിലും തിരുവടികൾക്ക് ശിഷ്യന്മാർ ഉണ്ടായിരുന്നെങ്കിലും, പ്രധാനശിഷ്യന്മാർ നായന്മാരോ, ഈഴവരോ ആയിരുന്നു. പണ്ഡിതരായനന്ത്യാർവീട്ടിൽപരമേശ്വരൻപിള്ള (തിരുവനന്തപുരം) പന്നിശ്ശേരി നാണുപിള്ള (കരുനാഗപ്പള്ളി) ചക്കരക്കടവിൽ അച്യുതൻവൈദ്യൻ മുതൽപേർ കേരളത്തിന്റെ ഏതു മുക്കിലും മൂലയിലും അദ്ദേഹത്തിന്റെ അപദാനങ്ങൾ എത്തിപ്പെട്ടിരുന്നു. കൊട്ടാരത്തിലും കുടിലിലും ഒരേ ഭാവനയിൽ വർത്തിക്കുവാൻ തിരുവടികൾക്ക് പ്രയാസമുണ്ടായിരുന്നില്ല. തിരുവിതാംകൂർ രാജകുടുംബം ശ്രീ. പാർവ്വതീഭായി അമ്മ മഹാറാണി തിരുമനസ്സുകൊണ്ട്തന്നെ സ്വാമിതിരുവടികളെ കൊട്ടാരത്തിൽ ക്ഷണിച്ചുവരുത്തി മതവിഷയങ്ങൾ ചർച്ച് ചെയ്യുമായിരുന്നു.

"തിരുവനന്തപുരത്ത് റസിഡൻസിയിൽ സൂപ്രണ്ടായിരുന്ന ശ്രീ. തൈക്കാട്ട് അയ്യാവുമായി ബന്ധപ്പെട്ട്, തിരുവടികളും, ഗുരുസ്വാമികളും ഒരുമിച്ച് ഹംയോഗം ശീലിച്ചിരുന്നതായും രേഖപ്പെടുത്തിയിട്ടുണ്ട്. എന്നാൽ, ഈ രണ്ടു മഹാത്മാക്കളും ഹംയോഗം മോക്ഷസാധനമായി കരുതിയിരുന്നില്ല. ശാരീരികമായി, ഹംയോഗം പ്രധാനമാണ്. രോഗവിമുക്തി ശരീരത്തിന്റേയും മനസ്സിന്റേയും ദൃഢത ഇതൊക്കെ ജ്ഞാനം ശീലിക്കുന്നവർക്കും ആവശ്യമാണ്. അതുകൊണ്ടു്, അതിനുപകരിക്കത്തക്ക ഹംസമ്പ്രദായങ്ങൾ ശീലിച്ചു എന്നു കരുതാം. ഹംയോഗാദികളിൽ സിദ്ധിവരുത്തുന്നതു് ജ്ഞാനപ്രതിബന്ധമായി ഭവിക്കാറുണ്ടല്ലോ? ചട്ടമ്പിസ്വാമികളുടെ പ്രധാനസന്യാസിശിഷ്യന്മാർ ശ്രീ. നീലകണ്ഠതീർത്ഥപാദസ്വാമികളും, ശ്രീ തീർത്ഥപാദപരമഹംസസ്വാമികളുമായിരുന്നു. അവർ അപാര പണ്ഡിതന്മാരും ജ്ഞാനയോഗികളും, ചട്ടമ്പിസ്വാമിതിരുവടികളുടെ ആത്മാർത്ഥ ശിഷ്യപ്രമുഖരുമായിരുന്നു

## 6. സ്വാമിതിരുവടികൾ തിരുവിതാംകൂറിന്റെ വടക്കൻ മേഖലകളിൽ.

കൊല്ലവർഷം 1062_ാമാണ്ടു് മുതലാണ് സ്വാമിതിരുവടികൾ, മൂവാററുപുഴ, പറവൂർ മുതലായ വടക്കൻ മേഖലകളുമായി ബന്ധപ്പെട്ടതു്. സ്വാമിതിരുവടികളുടെ ഒരു സഹോദരനായിരുന്ന പി. ഡബ്ലിയു. ഡി. ഓവർസീയർ ശ്രീ. കേശവപിള്ളയ്ക്കു് അന്നു് മൂവാററുപുഴയായിരുന്നു ജോലി. അങ്ങനെയാണ് സ്വാമിതിരുവടികൾ മൂവാററുപുഴ താമസിക്കുവാനിടയായതു്. കർണ്ണാകർണ്ണികയാ അറിഞ്ഞും കേട്ടും വളരെ അധികം ആളുകൾ, സ്വാമികളെ ദർശിക്കുവാനും മററു പലപല ആദ്ധ്യാത്മികവിഷയങ്ങൾ പഠിക്കുവാനും ദിവസേന എത്തിക്കൊണ്ടിരുന്നു. പറവൂർ വടക്കേക്കര തൈലോത്തുവീട്ടിൽ ശ്രീ. നാരായണപിള്ള, അന്നു് മൂവാററുപുഴ മുൻസിഫ്കോർട്ടിൽ ഗുമസ്ഥനായിരുന്നു. അദ്ദേഹം സ്വാമിതിരുവടികളുമായി ബന്ധപ്പെടുകയും, ശിഷ്യത്വം സ്വീകരിക്കുകയും, കൂടെക്കൂടെ പറവൂർ തന്റെ വീട്ടിൽ കൊണ്ടുപോയി പരിചരിക്കുകയും ചെയ്യുമായിരുന്നു. ഒരു ദിവസം സ്ഥലത്തെ പ്രധാനപ്പെട്ട ഭിഷഗ്വരൻ ശ്രീ. കൃഷ്ണൻ വൈദ്യരുമായി സ്വാമിതിരുവടികൾ പരിചയപ്പെടുകയും, ദീർഘസംഭാഷണങ്ങളിൽ കൂടി ഔഷധങ്ങളിൽ മാംസംചേർക്കുന്നതു് ഹിംസയെ പ്രോത്സാഹിപ്പിക്കുമെന്നും; അജമാംസ രസായനങ്ങൾപോലെയുള്ളവ വർജ്ജിക്കുന്നതു് ഉത്തമമായിരിക്കുമെന്നും സ്വാമികൾ ശാസ്ത്രീയമായിതന്നെ സമർത്ഥിച്ചു. മാംസംപോലെയോ അതിനുപരിയോ ഫലവത്തായ സസ്യവസ്തുക്കൾ നിർലോഭം ഉണ്ടെന്നിരിക്കെ ഹിംസയ്ക്കു് അരുനിൽക്കണമോ? എന്ന സ്വാമികളുടെ വാദം കൃഷ്ണൻവൈദ്യർക്കു് സ്വീകാര്യമാകുകയും, തന്റെ ചികിത്സാപദ്ധതിയിലെ ഹിംസാബന്ധം അന്നുമുതൽ ഒഴിവാക്കപ്പെടുകയും ചെയ്തു. അതിനുശേഷം സ്ഥലത്തെ നായന്മാരും ഈഴവരും ഉൾപ്പെട്ട പ്രമാണികൾ പലരും സ്വാമികളെ ആദ്ധ്യാത്മിക ഗുരുവായി അംഗീകരിച്ചു് ബഹുമാനിച്ചു. പറവൂരിൽ ഓവർസീയർ ആയിരുന്ന, ശ്രീ. രാജഗോപാലയ്യർ സ്വാമിയുമായി ബന്ധപ്പെടുകയും മഠത്തിൽ കൊണ്ടുപോയി

ഉപചരിക്കുകയും ചെയ്യുമായിരുന്നു. സ്വാമിതിരുവടികളുടെ അഗാധപാണ്ഡിത്യം മി. അയ്യർക്ക് വളരെ ഹൃദയസ്പർശിയാകുകയും കിട്ടുന്ന എല്ലാ അവസരങ്ങളും തൻെറ അറിവ് വിപുലീകരിക്കുവാൻ ശ്രമിക്കുകയും ചെയ്തിരുന്നു. ഈഴവപ്രമാണികളുമായി ബന്ധപ്പെടുന്ന അവസരങ്ങളിൽ, തിരുവടികൾ. അവർക്ക് ശ്രീ. നാരായണഗുരുവിനെ പരിചയപ്പെടുത്തി കൊടുക്കുമായിരുന്നു. അങ്ങനെ ഇരിക്കയൊണ് 1064–ൽ ശ്രീ. നാരായണഗുരു, സ്വാമിതിരുവടികളെ സന്ദർശിക്കുവാൻ മൂവാററുപുഴ എത്തിയിട്ടുണ്ടെന്നവാർത്തപറവൂരിലും എത്തിയത്. ശ്രീ. കൃഷ്ണൻവൈദ്യരും മററു ചില ഈഴവപ്രമാണിമാരും ചേർന്ന് മൂവാററുപുഴയ്ക്കുപോയി ശ്രീ. നാരായണഗുരുസ്വാമിയേയും, ചട്ടമ്പിസ്വാമിതിരുവടികളേയുംകൂട്ടി പറവൂർക്ക് തിരിച്ചുപോന്നു. സൗകര്യാർത്ഥം സ്വാമിതിരുവടികൾ അയ്യർ മഠത്തിലും. ശ്രീ. നാരായണഗുരുസ്വാമി കൃഷ്ണൻവൈദ്യൻെറ ഭവനത്തിലും വിശ്രമിച്ചു. ഇടയ്ക്ക് ശ്രീ. നാരായണഗുരുസ്വാമി. അയ്യർ മഠത്തിൽചെന്ന് സ്വാമിതിരുവടിളെ സന്ദശിച്ച് സംഭാഷണം നടത്തുകയും തിരുവടികൾ പ്രതിസന്ദർശനം നടത്തുകയും ഉണ്ടായിട്ടുണ്ട്. ഇതു് ബ്രാഹ്മണസമൂഹത്തിൽ ജാതിപ്രശ്നം ഉണ്ടാക്കുകയും മി. അയ്യർക്ക് ബുദ്ധിമുട്ട് സൃഷ്ടിക്കുകയും ചെയ്യിട്ടുണ്ടെങ്കിലും, ശ്രീ. രാജഗോപാലയ്യരുടെ ഉല്പതിഷ്ണുത്വം അതിനെ വകവച്ചുകൊടുത്തില്ല.

സ്വാമിതിരുവടികളുടെ ശിഷ്യോത്തമനായിരുന്ന ശ്രീ. തീർത്ഥപാദപരമഹംസസ്വാമികൾ, അക്കാലത്തു് പറവൂർ ചേന്നമംഗലത്തു് പഠിക്കുകയായിരുന്നു അദ്ദേഹത്തിൻെറ അപരനാമധേയം നാണക്കുറുപ്പ് എന്നായിരുന്നു. വയസ്സ് 15. ചിട്ടയായ ജീവിതവും പഠനവും, മതിപ്പുളവാക്കുന്നപെരുമാററവുംകൊണ്ട്, നാണക്കുറുപ്പ് ശ്രദ്ധേയനായിരുന്നു. ശ്രീ. ചട്ടമ്പിസ്വാമിതിരുവടികൾ എന്ന അവധൂതൻെറ അപദാനങ്ങൾ നാണക്കുറുപ്പിൻെറ ചെവിയിൽ എത്താത്ത ദിവസങ്ങൾ ഉണ്ടായിരുന്നില്ല. നാണക്കുറുപ്പിൻെറ ചിന്താമണ്ഡലം 'ചട്ടമ്പി'എന്ന ശബ്ദംകൊണ്ടുതന്നെ മുഖരിതമാകുമായിരുന്നു, അങ്ങനെയിരിക്കെയൊണ് ഒരു ദിവസം സ്വാമിതിരുവടികൾ

തൻെറ ശിഷ്യനും പ്രസിദ്ധനുമായ കൊച്ചി വേലുപ്പിള്ള വക്കീലിൻെറ ഭവനത്തിൽ ആഗതനായത്. സമയം ഏകദേശം അദ്ധരാത്രി. ശ്രീ. നാണക്കുറുപ്പ്, ശ്രീമാൻ വേലുപ്പിള്ളയുടെ വീട്ടിൽ, വരാന്തയിൽ ഒരു സോഫയിൽ കിടന്നുറങ്ങുകയായിരുന്നു. ചട്ടമ്പിസ്വാമിതിരുവടികൾ, ഒരു വെള്ളമൽവസ്ത്രം ഉടുത്തും മറെറാന്ന് പുതച്ചും നീണ്ടതാടിമീശയുമായി തേജസ്സ് വഴിഞ്ഞൊഴുകുന്ന മുഖകാന്തിയോടെ, മുന്നിലെ റാന്തൽവിളക്കിൻെറ വെളിച്ചത്തിൽ തിണ്ണയിൽ പ്രവേശിച്ചു. സോഫയിൽ ഉറങ്ങികിടന്നിരുന്ന നാണക്കുറുപ്പ് പെട്ടന്ന് ചാടിഎണീററ്, ചട്ടമ്പി 'ചട്ടമ്പി' എന്ന് ഉള്ളിൽ ജപിച്ചുകൊണ്ട്, തിരുവടികളെ സാഷ്ടാംഗം നമസ്കരിച്ചു. തിരുവടികൾ സുസ്മേരവദനനായി ''അപ്പനെ നീ എങ്ങനെ അറിയുമോ'' എന്ന് ചോദിച്ചുകൊണ്ട് നാണക്കുറുപ്പിനെ പിടിച്ച് എഴുന്നേൽപ്പിച്ച് ആശ്ലേഷിച്ചു. ''അറിയുമെന്ന്'' ഉടൻ ഉത്തരം. ''കണ്ടിട്ടില്ലാത്ത ആളെ എങ്ങനെ അറിയും'' എന്ന് വീണ്ടും ചോദ്യം. കേട്ടറിയും എന്ന് ഉത്തരം. ശരി എന്നാൽ ഞാനാരാണെന്ന് പറയൂ. ചട്ടമ്പിസ്വാമികൾ എന്നുത്തരം. തുടർന്നുള്ള സംഭാഷണങ്ങളിൽകൂടി, തിരുവടികൾ, കുറുപ്പിനെ വേണ്ടപോലെ അറിയുകയും ചെയ്തു. സംഭാഷണം കേട്ട് ശ്രീ. കൊച്ചുവേലുപ്പിള്ള മുതൽപേർ ഉണരുകയും സ്വാമിതിരുവടികളെ നമസ്കരിച്ച് ഉപചാരങ്ങളെ ചെയ്യുകയും ചെയ്തു. ഇങ്ങനെയായിരുന്നു, പ്രസിദ്ധരായ ഗുരുശിഷ്യന്മാരുടെ ആദ്യസന്ദർശനം. അത് കൊല്ലവർഷം 1073-ാമാണ്ട് മേടം 16-ന് ആയിരുന്നു.

അടുത്തദിവസം സ്വാമിതിരുവടികൾ ശ്രീ. നാണക്കുറുപ്പിനോട്, എന്നോടൊന്നിച്ച് 'പോരാമോ' എന്ന് ചോദിച്ചു. 'ഇതാ ഒന്നിച്ച് പോന്നിരിക്കുന്നല്ലോ' എന്ന് ഉത്തരം. സ്വാമിതിരുവടികൾ പറഞ്ഞു. 'ശരി കുറച്ചുകൂടി. ഇപ്പോൾ പഠിക്കുന്നിടത്ത് തുടരണമല്ലോ? ഇപ്പോഴത്തെ വിദ്യാഭ്യാസം പൂർത്തിയാക്കിയിട്ട്, ഞാൻ വന്നുകൊണ്ടുപോകാം' എന്ന് പറഞ്ഞ് നാണക്കുറുപ്പിൻെറ ചെവിയിൽ ബാലസുബ്രഹ്മണ്യമന്ത്രം ഉപദേശിച്ചുകൊടുത്തു. ഇത് നീ സിദ്ധിവരുത്തു എന്നു പറഞ്ഞു.

ഇവിടെ ഒന്നു വിശദമാകാനുണ്ട്. സത്ഗുരുക്കന്മാർ, സത്പാത്രങ്ങളിലെ മന്ത്രോപദേശം നൽകു എന്ന് നിർബന്ധമുള്ളവരാണ്. ചട്ടമ്പിസ്വാമിതിരുവടികൾ മന്ത്രോപദേശം നൽകുന്നതിൽ വളരെ പിശുക്കനാണെന്നു് സ്വയം പറയാറുണ്ട് എന്നാൽ നാണുക്കുറുപ്പിനു് ഉപദേശം നൽകാൻ ഒരു അമാന്തവും കാണിച്ചില്ലെന്നുമാത്രമല്ല, സ്വല്പംധൃതി കാണിച്ചില്ലേ എന്നു തോന്നാം. പ്രഥമ ദർശനത്തിൽ തന്നെ, തിരുവടികൾ നാണുക്കുറുപ്പിന്റെ യോഗ്യതയിൽ തികച്ചും തൃപ്തനായിരുന്നു എന്നു് ഊഹിക്കാം.

## 7. ശ്രീ. നീലകണ്ഠതീർത്ഥപാദസ്വാമികളുമായി ബന്ധപ്പെടുന്നത്.

മൂവാററുപുഴ മാർവാടി ഗ്രാമത്തിൽ, വാളാനിക്കാട്ട് എന്ന കുലീനവും സമ്പൽസമൃദ്ധവുമായ നായർ തറവാട്ടിൽ കൊച്ചു നീലകണ്ഠപിള്ള കല്യാണിയമ്മ ദമ്പതികളുടെ മൂന്നാമത്തെ പുത്രനാണ് ശ്രീ. നീലകണ്ഠതീർത്ഥപാദസ്വാമികൾ. ഹൈസ്കൂൾ വിദ്യാഭ്യാസം കഴിഞ്ഞു്, പാരമ്പര്യമായി കുടുംബത്തിൽ നടന്നുവന്നിരുന്ന വിഷചികിത്സയിലും, മന്ത്രവിദ്യയിലും അദ്ദേഹം നിഷ്ണാതനായി വളരെ അത്ഭുതകരമായ കർമ്മങ്ങൾ, മന്ത്രസിദ്ധികൊണ്ടു് പാമ്പിനെവരുത്തി വിഷമിറക്കുക മുതലായവ ചെയ്തുകൊണ്ടിരുന്ന തറവാട്ട്, കുറച്ചുനാൾ അദ്ധ്യാപകനായും ജോലിനോക്കിയിട്ടുണ്ട്.

ഒരു നാൾ മകൻ ശ്രീ. നീലകണ്ഠപിള്ള; പിതൃകുടുംബത്തിൽപെട്ട ഒരു ജ്യോതിശാസ്ത്രജ്ഞനുമായി, അന്നു് മൂവാററുപുഴയിൽ വിശ്രമിക്കുകയായിരുന്ന ചട്ടമ്പിസ്വാമിതിരുവടികളെ സന്ദർശിക്കുവാൻ പോയി. ചട്ടമ്പിസ്വാമിതിരുവടികളുടെ വിഷവൈദ്യശാസ്ത്രത്തിലുള്ള അഗാധമായ ജ്ഞാനം ശ്രീ. നീലകണ്ഠപിള്ളയെ വിസ്മയഭരിതനാക്കുകയും; തനിക്ക് കൂടുതൽ പഠിക്കുന്നതിലുള്ള അഭിനിവേശം സ്വാമിതിരുവടികളെ വിനയപൂർവ്വം അറിയിക്കുകയുമുണ്ടായി. തിരുവടികളുടെ പ്രതികരണം അപ്രതീക്ഷിതമായിരുന്നു. "ഹേയ്! നീലകണ്ഠപിള്ളേ;

ഈ സർപ്പവിഷവും മററും എത്രയോ നിസ്സാരമാണ്. സംസാരവിഷം, അതിനേക്കാരം എത്രയോ ഉഗ്രമാണെന്ന് അറിയുന്നില്ലേ? ജീവിതത്തിൽ അനുഭവപ്പെടുന്ന സംസാരവിഷയം; അതാണ് അറിയാനുള്ളത്'' അതെങ്ങനെ ശമിപ്പിക്കം, അതിൽനിന്നും രക്ഷപ്പെടുന്നതെങ്ങിനെ ഇതിനുശേഷം ശ്രീ. നീലകണ്ഠപിള്ള; ആദ്ധ്യാത്മവിഷയങ്ങളിൽ കൂടുതൽ ശ്രദ്ധാലുവാകുകയും ചട്ടമ്പിസ്വാമികളെ കൂടെക്കൂടെ സന്ദർശിച്ചുകൊണ്ടുമിരുന്നു. യോഗാഭ്യാസക്രമമനുസരിച്ചുള്ള അഭ്യാസങ്ങളും ചട്ടമ്പിസ്വാമികരം ക്രമശഃഉപദേശിക്കുകയും. നാലഞ്ചുമാസംകൊണ്ട് അവയെല്ലാം പൂർത്തിയാക്കുകയും, പിന്നീട് ഉയർന്ന യോഗസാധനകരം പരിശീലിക്കുകയും, ശ്രീ. നീലകണ്ഠതീർത്ഥപാദസ്വാമികരം ചട്ടമ്പിസ്വാമികളുടെ അനുഗ്രഹംകൊണ്ട് ജ്ഞാനിയായി വിരാജിക്കുകയും ഉണ്ടായി.

## 8. സ്വാമിതിരുവടികൾ ഷഷ്ഠിപൂർത്തിയിൽ എത്തുന്നു.

തിരുവടികളുടെ കീർത്തിപരക്കുന്നു. പല പണ്ഡിതപ്രമുഖന്മാരാലും, സന്യാസിശ്രേഷ്ഠന്മാരാലും സ്വാമികരം ശ്രദ്ധിക്കപ്പെടുകയും പ്രശംസിക്കപ്പെടുകയും ചെയ്തു. എഴുമററൂരിലെ ആശ്രമം ഇക്കാലത്താണ്, തിരുവടികളുടെ സ്മാരകമായി, ശിഷ്യപ്രധാനൻ ശ്രീ. തീർത്ഥപാദപരമഹംസസ്വാമികളാൽ സ്ഥാപിതമായത്. സ്വന്തം പേരുനിലനിർത്താൻ എന്തെങ്കിലും ചെയ്യുന്നതിന് സ്വാമിതിരുവടികരം ഒട്ടും താല്പര്യവാനായിരുന്നില്ല. എന്നിട്ടും സ്വാമിതിരുവടികളുടെ സ്മാരകമായി എഴുമററൂരാശ്രമം സ്ഥാപിക്കുവാനും, അദ്ദേഹത്തെക്കൊണ്ടുതന്നെ ഉത്ഘാടനകർമ്മം നിർവഹിപ്പിക്കുവാനും, ശിഷ്യഗണങ്ങരംക്കം നാട്ടുപ്രമാണിമാർക്കം കഴിഞ്ഞുയെന്നുള്ളതും എത്രയോ ചാരിതാർത്ഥ്യജനകമായിരിക്കുന്നു സ്വാമികരം കുറച്ചുനാരം, നാട്ടുകാരുടേയും ശിഷ്യന്മാരുടേയും അഭ്യർത്ഥനപ്രകാരം ആശ്രമത്തിൽ തങ്ങി. ദർശനത്തിനു എത്തുന്നവർക്ക് ധാർമ്മികവും ആത്മാനുഭൂതികരവുമായ വിഷയങ്ങരം ഉപദേശിച്ചുകൊടുക്കുകയുംചെയ്യുമായിരുന്നു

## 9. തിരുവടികളുടെ ജീവകാരുണ്യവിശേഷം.

ഏഴമററൂരെ താമസംകഴിഞ്ഞ് തിരുവടികഠം വടക്കൻ പ്രദേശത്തേക്ക് യാത്രയായി. പെരിയാറിൻെറ തീരത്ത് കോടനാട്ട് എന്ന സ്ഥലത്ത് സ്വാമിയുടെ പേരിൽ ആരോ പ്രമാണികഠം 100 ഏക്കറോളം മലമ്പ്രദേശംപതിച്ചിട്ടിട്ടുണ്ടായിരുന്നു അവിടെ ഒരു ആശ്രമംകെട്ടി തിരുവടികഠം കറെനാഠം തപശ്ചര്യയിൽ കഴിഞ്ഞുകൂടി. സ്വാമിയുടെ മുറിയിൽ പലവലുപ്പത്തിലും നിറത്തിലുമുള്ള തവളകഠം ക്രമേണ താമസമാക്കി. ഇതുകണ്ട് സ്വാമിശ്യഷ്യൻ ഇങ്ങനെ ഓതി "ഇവയുടെ ഉപദ്രവം അധികമായിരിക്കുന്നു. ഇവയെ എങ്ങനെ ഒഴിവാക്കാം" തിരുവടികഠം ഇതുകേട്ട് ശിഷ്യനോടിങ്ങനെപറഞ്ഞു. സാരമില്ല. ഇവരൊക്കെ എനിക്ക് സുഹൃത്തുക്കളാണ് ഇവർ പുറത്തിറങ്ങിയാൽ ഭക്ഷിക്കുവാൻ തരംപാർത്ത് കഴിയുന്ന ക്രൂരമായ വിഷജന്തുക്കഠം സമീപകുററികാട്ടുകളിലും മാളങ്ങളിലും ധാരാളമായി ഉണ്ട്. അവരുടെ രക്ഷകനായി അവർ എന്നെ കാണുന്നു. ഈശ്വരസൃഷ്ടിങ്ങളായ എല്ലാ ജീവജാലങ്ങഠക്കും ഭൂമിയിൽ ഇടമുണ്ട് അവരെ ആരും ഭയപ്പെടുത്താതിരുന്നാൽ പരസ്പരധാരണയിൽ അവ ജീവിച്ചുകൊള്ളും. വൈവിധ്യപൂർണ്ണമായ സൃഷ്ടിയിൽ അവരവക്ക് അനുയോജ്യമായ ഇടം സ്വീകരിക്കുക, പരോപദ്രവമല്ലാത്ത ചര്യകഠം അനുഷ്ഠയമാക്കുക, ഇതായിരുന്നു സ്വാമികളുടെ പ്രായോഗ മാർഗ്ഗോപദേശത്തിൻെറ ബാലപാഠങ്ങഠം.

## 10 ശ്രീ. നീലകണ്ഠതീർത്ഥപാദസ്വാമികളുടെ സമാധി.

ചട്ടമ്പിസ്വാമികളുടെ ശിഷ്യപ്രമുഖനായ ശ്രീ. നീലകണ്ഠതീർത്ഥപാദസ്വാമികഠം തൻെറ ശിഷ്യപ്രധാനനായ, കരുനാഗപ്പള്ളി, പന്നക്കളത്ത് താഴത്തോട്ട് ശ്രീ. വേലുപ്പിള്ള അവർകളുടെ മഠത്തിൽ പരിചരണം സ്വീകരിച്ച് വിശ്രമിച്ചു വരികയായിരുന്നു. 1096 കക്കടകം 23-ാംതീയതി രാവിലെ

9 മണിക്ക് 49-ാം വയസിൽ ഭൗതികശരീരം വെടിഞ്ഞ് അദ്ദേഹം മഹാസമാധിയായി. ഇത് ശ്രീ. ചട്ടമ്പി സ്വാമി തിരുവടികൾ കാലേകൂട്ടി അറിഞ്ഞ് അവിടെ എത്തി യിരുന്നു. അദ്ദേഹത്തിന്റെ നിർദ്ദേശത്തിൽ ഉടനെ തയ്യാ റാക്കിയ കല്ലറയിൽ തുളസിപ്പൂവ്, കർപ്പൂരം, ഭസ്മം, ഉപ്പ് ഇവകൊണ്ടുമൂടി സമാധി നിലയിൽ സംസ്കരിച്ചു.

ശിഷ്യപ്രമുഖൻ ശ്രീ. നീലകണ്ഠതീർത്ഥപാദ സ്വാമി കളുടെ സമാധിക്കുശേഷം. തീർത്ഥപാദ പരമഹംസസ്വാമി കളെ തീർത്ഥപാദ പരമ്പരയുടെ അദ്ധ്യക്ഷനായി ചട്ടമ്പി സ്വാമി തിരുവടികൾ അവരോധിച്ചു. അതിനുശേഷം ശ്രീ. നീലകണ്ഠതീർത്ഥപാദസ്വാമി സമാധിപീഠത്തിൽ, പലരു ടേയും അഭ്യർത്ഥനപ്രകാരം തിരുവടികൾ ശിവലിംഗ പ്രതിഷ്ഠ നടത്തി, ഭക്തരുടെ ആരാധനയ്ക്കായി ക്ഷേത്ര മാക്കി, ആരാധനാചാരങ്ങൾക്ക് ലളിതമായ നിർദ്ദേശവും നൽകി. പല പ്രതിഷ്ഠാകർമ്മങ്ങൾക്കും സ്വാമികൾക്ക് ഈ പ്രതിഷ്ഠയ്ക്ക് മുൻപും, പിൻപും ക്ഷണനങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിലും, അദ്ദേഹം ഒരിക്കലും അതിനൊന്നും വഴങ്ങിയിട്ടില്ല. പ്രതിഷ്ഠ കഴിഞ്ഞ് സ്വാമികൾ വടക്കൻ സർക്കീട്ടിലായി. ഇരിങ്ങാലക്കുട തച്ചുടയകയ്മളുടെ വീട്ടിൽ കുറെനാൾ തങ്ങി. പിന്നീട് കരുനാഗപ്പള്ളി മരുതൂർ കുള ങ്ങര ശ്രീവർദ്ധനത്തായി വിശ്രമം. അവിടെ വച്ചാണ് തിരു വടികളുടെ തമിഴ്ഭാഷയിലെ ആദിഭാഷയുടെ ശ്രീ. പന്നി ശേരി നാണുപിള്ളയുടെ വിവർത്തനം വായിച്ചംഗീകരിച്ചത്

## 11. മഹാസമാധിക്കുമുൻപുള്ള പ്രവർത്തനങ്ങൾ

ശ്രീവർദ്ധനത്തു വിശ്രമിക്കുന്ന കാലത്ത് സ്വാമി തിരു വടികളെ സന്ദർശിക്കുവാൻ ധാരാളം നായർ പ്രമാണികളും സാധാരണക്കാരും നിത്യേന വന്നുകൊണ്ടിരുന്നു. ഇക്കാല ത്താണ് ശ്രീ. കുമ്പളത്തു ശങ്കുപ്പിള്ള ആദ്യമായി തിരുവടി കളെ ദർശിക്കുന്നതിന് വരികയുണ്ടായത്. അന്നുതന്നെ

സ്വാമി തിരുവടികളെ പൻമനയ്ക്ക് ക്ഷണിച്ചതനുസ രിച്ച് താമസിയാതെ വന്നുകൊള്ളാമെന്ന് പറഞ്ഞ് അദ്ദേ ഹത്തെ മടക്കുകയുണ്ടായി. ഇക്കാലത്ത് സ്വാമി തിരുവടി കൾ ഗ്രന്ഥരചനയിലും ഏർപ്പെട്ടിരുന്നു. അങ്ങിങ്ങായി കുറിച്ചിട്ടിരുന്ന പല ഗ്രന്ഥഭാഗങ്ങളും ശേഖരിച്ച് രൂപം കൊടുക്കുന്ന പ്രക്രിയയിൽ തീർത്ഥപാദപരമഹംസസ്വാമി കളും പന്നിശേരി നാണുപിള്ളയും കരിങ്ങാട്ടിൽ പപ്പുപിള്ള ശാസ്ത്രികളും ഇതിന് നേതൃത്വം നൽകി കൊല്ലം 1098-ാ മാണ്ട്. അങ്ങനെ ഇരിക്കെ കായംകുളത്തിനടുത്ത് പെരിങ്ങാ ലായിൽ പിരളശേരി ശ്രീ. കൃഷ്ണപിള്ള എന്ന നായർപ്ര മാണി, തിരുവടികളെ അങ്ങോട്ടു കൂട്ടിക്കൊണ്ടുപോയി. തീർത്ഥപാദപരമഹംസസ്വാമികളും കൂടെ ഉണ്ടായിരുന്നു. സ്വാമി തിരുവടികളുടെ ആരാധകർ ധാരാളമുണ്ടായിരുന്നതു കൊണ്ട് അവിടെ ഒരുമാസത്തോളം തീർത്ഥപാദ പരമഹംസ സ്വാമികളുടെ ശുശ്രൂഷയിൽ കഴിച്ചുകൂട്ടി. ഗുരുപാദരുടെ സമാധി അടുത്തിരിക്കുന്നു എന്ന തോന്നൽ ശിഷ്യനുണ്ടായി രുന്നതുകൊണ്ട്, ഗുരുവിനെ പിരിയാതെ ശിഷ്യൻ കൂടെ തന്നെ ഇരുന്നു. വീണ്ടും ഗുരുശിഷ്യൻമാരെ ശ്രീ. വേലു പ്പിള്ള താഴത്തോട്ടത്തു മഠത്തിലേക്കു കൂട്ടിക്കൊണ്ടുപോയി. അവിടെ സന്ദർശകർ നിത്യേന വന്നും പോയും ഇരുന്നു. അവരുമായി ഗുരുശിഷ്യൻമാർ വേദാന്ത ചർച്ചകൾ നട ത്തിയും ശാസ്ത്രവിജ്ഞാനം പ്രചരിപ്പിച്ചും ദിവസങ്ങൾ കഴിച്ചുകൂട്ടി. 1098 മീനമാസമായി, സ്വാമി തിരുവടികളും തീർത്ഥപാദസ്വാമിയുമായി അവിടെ ചെന്ന ശ്രീ. കുമ്പളത്തു ശങ്കുപ്പിള്ളയുടെ നിർബന്ധപ്രകാരം പൻമനയ്ക്കുപോയി. ശ്രീ കുമ്പളത്തു ശങ്കുപ്പിള്ള നന്നേചെറുപ്പം, സേവനതല്പരൻ, അരോഗദൃഢഗാത്രൻ, സ്വാമി തിരുവടികളുടെ ദയാവായ്പും, വാൽസല്യവും. സംഭാഷണചാതുര്യവും അദ്ദേഹത്തെ ആകർഷിച്ചുവെന്ന് ശ്രീ. കുമ്പളംതന്നെ രേഖപ്പെടുത്തിയിട്ടുണ്ട്. ഏകദേശം ഒരുമാസക്കാലം അദ്ദേഹം കുമ്പളത്ത് താമസിച്ചു. പകൽ സമയം മുഴുവൻ സമീപത്തുള്ള ഒരു സർപ്പക്കാവിൽ വിശ്ര

മിക്കും ഭക്ഷണം കാവിൽ കൊടുത്തയയ്ക്കും. അവിടെ സ്വാമി തിരുവടികഠം അണ്ണാനും, എറാമ്പിനും, പട്ടിക ഠംക്കും ഭക്ഷണത്തിന്റെ പങ്ക് കൊടുക്കുമായിരുന്നു. നാടിന്റെ നാനാഭാഗത്തുനിന്നും ധാരാളമാളുകഠം സ്വാമീദർശനത്തിനായി നിത്യവും എത്തിക്കൊണ്ടിരുന്നു. വരുന്നവരെ ശ്രീ. കുമ്പളം യഥോചിതം സൽക്കരിക്കുമായിരുന്നു എന്നും പറഞ്ഞുകേട്ടിട്ടുണ്ട്. ശ്രീ. കുമ്പളം പറയുന്നു "സന്ദർശനത്തിനെത്തുന്നവരിൽ പണ്ഡിതൻമാർ, സാഹിത്യകാരൻമാർ കലാകാരൻമാർ, ജ്യോൽസ്യൻമാർ, വൈദ്യൻമാർ എന്നിവരൊക്കെ ഉഠംപ്പെട്ടിരുന്നു. അവരോടെല്ലാം തിരുവടികഠം യഥാർഹം പണ്ഡിതോചിതമായി സംഭാഷണം ചെയ്യുന്നതു കേട്ടാൽ, സാർവ്വഭൗമത്വത്തിന്റേയും, സർവ്വജ്ഞതയുടേയും മാഹാത്മ്യം തുളുമ്പിനില്ക്കുന്ന ഭാവം ദിവ്യാനുഭവമായിരുന്നു." ഒരുദിവസം ശ്രീ കുമ്പളവും സ്വാമിയും കൂടി അതിനുകിഴക്കുവശത്തെ ഒരു കാവ് ചുററിനടന്നുകണ്ടു. തിരുവടികഠം പറഞ്ഞു "ഇവിടെ ഒരു ആശ്രമം പണിയണം. നല്ല മനോഹരമായ സ്ഥലം, പുറമ്പോക്കുഭൂമിയായതു കൊണ്ട് അവിടം പതിച്ചെടുക്കുവാൻ വേണ്ടതുടനെ ചെയ്യണം."

സ്വാമിയെ തിരുവനന്തപുരത്തിനു കൊണ്ടുപോകുവാൻ, അവിടുത്തെ നായർ പ്രമാണികഠം അത്യുത്സാഹം ചെയ്തു കൊണ്ടിരിക്കുന്നതിനാൽ, തീർത്ഥപാദപരമഹംസ സ്വാമികഠം, തിരുവനന്തപുരത്തിനുപോയി, തിരുവടികളുടെ താമസത്തിന് സൗകര്യപ്രദമെന്ന് അംഗീകരിക്കപ്പെട്ട ഡോ: കെ. ജി. ഗോപാലപിള്ളയുടെ വാസ സ്ഥലം ഏർപ്പാടാക്കി മടങ്ങി. പിന്നീട്, അവരെല്ലാവരുമായി തിരുവനന്തപുരത്തു പോയി അവിടെ താമസമാക്കി. പോകാൻ സമയം തിരുവടികഠം പറഞ്ഞു "കിഴവൻ ചാകാൻ ഇങ്ങു വരും." തിരുവനന്തപുരത്ത് എത്തിയ ഗുരുവും ശിഷ്യനും, ഡോ: കെ. ജി. ഗോപാലപിള്ളയുടെ വസതിയിൽ വിശ്രമിച്ചു. (ഡോക്ടർ ആയുർവേദകോളേജ് പ്രിൻസിപ്പിൽആയിരുന്നു)അദ്ദേഹം ചെറുപ്പം മുതലെ സ്വാമിഭക്തനായിരുന്നു.

ഇക്കാലത്ത് നായർ സമുദായാംഗങ്ങൾക്ക് ഒരു ആദ്ധ്യാത്മികാചാര്യൻവേണമെന്നുള്ള അഭിപ്രായം പ്രാമാണികരായ നായൻമാർ പലരും ശക്തിയായി ചിന്തിച്ചുതുടങ്ങി. പക്ഷെ ആചാര്യനെ കണ്ടെത്തുവാനുള്ള അഭിപ്രായാന്തരം മൂലം നിർദ്ദേശിക്കപ്പെട്ട ആചാര്യൻമാർ (1) വിദ്യാധിരാജ ശ്രീ. ചട്ടമ്പിസ്വാമിതിരുവടികൾ (2) കൊട്ടാരക്കര സദാനന്ദാശ്രമാധിപതി ശ്രീ. സദാനന്ദ സ്വാമികൾ ഇരുവരും സ്ഥാനം സ്വീകരിക്കുവാൻ വിസമ്മതിക്കയാണുണ്ടായത് പിന്നീട് ഇന്നുവരെ ഈ വഴിക്ക് ഒരു ആദ്ധ്യാത്മിക ആചാര്യനെ കണ്ടുപിടിക്കുവാൻ ശ്രമം ഉണ്ടായില്ലല്ലോ എന്ന് തോന്നി പോകുന്നു. ഡോക്ടരുടെ വീട്ടിലെ താമസം സ്വാമി തിരുവടികൾക്കു സന്തോഷപ്രദവും, ആരോഗ്യകരവുമായിരുന്നു. അക്കാലമധികംസമയം സ്വാമിയും ശിഷ്യനും ഗ്രന്ഥ രചനയിൽ ശ്രദ്ധകേന്ദ്രീകരിച്ചു.

ആരാധകരുടെ ആഗ്രഹത്തിനനുസരണമായി വിശ്രമസ്ഥാനം മാറേണ്ടിവരുന്നത് സ്വാഭാവികംമാത്രം. അങ്ങനെ ചാഞ്ഞാംവീട്ടിൽ താമസിക്കുന്നകാലം തിരുവടികൾക്ക് ദേഹാസ്വാസ്ഥ്യം ഉണ്ടാകുകയും, പല പ്രശസ്ത ഡോക്ടറൻമാർ ചികിൽസിക്കുകയും ഉണ്ടായി. വിവരം അറിഞ്ഞ് തീർത്ഥപാദസ്വാമികൾ ശുശ്രൂഷയ്ക്കായി എത്തി. സ്വാമിക്ക് ആമാതിസാരമായിരുന്നു സുഖക്കേട്. അല്പം പാൽ മാത്രമേ സ്വാമികൾ കുടിക്കുമായിരുന്നുള്ളു. ചികിൽസതന്നെ വേണ്ടെന്നായിരുന്നു തിരുവടികളുടെ അഭിപ്രായം എങ്കിലും മററുള്ളവർക്കുവേണ്ടി സ്വാമികൾ വഴങ്ങുക ഉണ്ടായി എന്നുമാത്രം. സ്വാമി തിരുവടികളുടെ സമാധിയെപ്പററി ഭക്തർ ചിന്തിച്ചുതുടങ്ങി. അത് എവിടെയായിരിക്കണം എന്ന് സൗകര്യപ്രദമായ സ്ഥലം ഒക്കെ അന്വേഷിച്ചുകൊണ്ടിരുന്നു. സ്വാമിഭക്തയായിരുന്ന ഇൻസ്പെക്ട്രസ് ചിന്നമ്മ പല സ്ഥലങ്ങളും തിരുവനന്തപുരത്ത് നിർദ്ദേശിച്ചുവെങ്കിലും അതൊന്നും സ്വീകരിക്കപ്പെട്ടില്ല. സ്വാമിതിരുവടികൾ, പൻമന സമാധിയാകുന്ന

തിലുള്ള താല്പര്യം സ്വാമിതിരുവടികൾ, ശ്രീ. കുമ്പളത്തു ശങ്കുപ്പിള്ളക്കു് എഴുതി അയപ്പിച്ചു. അതു് 1099 മീനമാസത്തിലായിരുന്നു. അതിൻപ്രകാരം ശ്രീ. കുമ്പളം തിരുവനന്തപുരത്തു് എത്തി തിരുവടികളെ വള്ളംവഴി പന്മനക്കുകൊണ്ടുപോയി. പോകുന്നവഴി കുമ്പളത്തിന്റെ ജ്യേഷ്ഠസഹോദരൻ ശ്രീ. പ്രാക്കുളം പരമേശ്വരൻപിള്ളയുടെ വീടായ തോട്ടുവയലിൽ ബംഗ്ലാവിൽ കുറച്ചുദിവസം താമസിച്ചു. ഇതറിഞ്ഞു് തീർത്ഥപാദപരമഹംസസ്വാമികളും, ശ്രീ. നാരായണഗുരുസ്വാമികളും അവിടെയെത്തി. മീനമാസം 12, 13, 14 തീയതികളിൽ അവർ അറിഞ്ഞെത്തിയ ശ്രീ. പന്നിശേരി നാണുപിള്ളയും ഒത്തു് തോട്ടുവയലിൽ താമസിച്ചു. അങ്ങനെ ഒരു വലിയ മഹാസദസ്സ് അവിടെ അരങ്ങേറി. എല്ലാവരുടേയും നിർബന്ധപ്രകാരം ഒരു ഫോട്ടോ എടുക്കുന്നതിനു് സ്വാമിതിരുവടികൾ അനുവാദം നൽകി. ശ്രീ. ചട്ടമ്പിസ്വാമികളെ നടുക്കും, നാരായണഗുരുസ്വാമികളേയും തീർത്ഥപാദസ്വാമികളേയും ഇരുവശത്തമിരുത്തികൊണ്ടും, മററുള്ളവർനിന്നും ഫോട്ടോ എടുത്തു. ശ്രീ. നാരായണഗുരുസ്വാമികൾ തല്കാലം യാത്രപറഞ്ഞു് പിരിഞ്ഞു. മേടം ഒന്നാംതീയതി ശ്രീ. ചട്ടമ്പിസ്വാമിതിരുവടികളുടെ നിർബന്ധപ്രകാരം എല്ലാവരും പന്മനക്കുപോയി. അവിടെ ശ്രീ. പ്രാക്കുളം പത്മനാഭപിള്ള മെമ്മോറിയൽ വായനശാലയിലാണു് വിശ്രമിച്ചതു്. ശ്രീ. തീർത്ഥപാദപരമഹംസ സ്വാമികൾ, ശുശ്രൂഷക്കും ശ്രദ്ധാഞ്ജലിക്കുമായി കൂടെ വസിച്ചു. എല്ലാം ശ്രീ. കുമ്പളത്തിന്റെ നേതൃത്വത്തിൽ, സ്വാമിതിരുവടികളുടെ ഹിതാനുസരണം യോഗക്ഷേമകരമായി നടന്നു. കൊല്ലത്തുനിന്നും ശ്രീ. ഒ. എൻ. കൃഷ്ണക്കുറുപ്പ് മുതൽപേർ, കൂടുതൽ നല്ല ചികിത്സക്കായി കൊല്ലത്തേക്കു് കൊണ്ടുപോകാൻ തയ്യാറായിരുന്നു. സ്വാമികൾ അസുഖമായിരുന്നിട്ടും എല്ലാവരുമായി ഉത്സാഹപൂർവ്വം സംഭാഷണം ചെയ്തുകൊണ്ടിരുന്നു. കൊല്ലത്തോ മറെറവിടെയെങ്കിലുമോ നല്ല ചികിത്സക്കായി കൊണ്ടുപോകുന്നതിൽ ആ മഹാഗുരു അപ്രീയം കാട്ടിയില്ല. 'എന്നാൽ 23-ാംതീയതി കഴിയട്ടെ' എന്നു് നിർബന്ധംപിടിച്ചവരോടു് സന്തോഷമായി പറഞ്ഞു. അങ്ങനെ തീയതി 23 ആയി. സ്വാമികൾ കുമ്പളത്തിനെ വിളിപ്പിച്ചു; ഇങ്ങനെ പറഞ്ഞു "കാരണവർ ഇന്നു്

എങ്ങും പോകരുത്". ഇവിടെതന്നെ ഉണ്ടാകണം സ്വാമിതിരുവടികൾ കുമ്പളത്തിനെ പരിചയപ്പെട്ടനാൾമുതൽ കാരണവർ എന്നാണ്" വിളിക്കുന്നത്". അന്നു വൈകിട്ട്" 4 മണിയോടുകൂടി മററു വിശേഷ അസുഖങ്ങൾ ഒന്നും ഇല്ലാതെ, ശിഷ്യപ്രധാനൻ തീർത്ഥപാദപരമഹംസസ്വാമികളുടേയും മററനേകം ഭക്തജനങ്ങളുടേയും സാന്നിദ്ധ്യത്തിൽ മുൻകൂട്ടി നിശ്ചയിച്ചപോലെ മഹാസമാധി പ്രാപിച്ചു.

ബ്രഹ്മജ്ഞാനികളുടേയും, യോഗികളുടേയും ദേഹവിയോഗത്തിന്" മഹാസമാധിയെന്നുപറഞ്ഞുവരുന്നു. സ്ഥൂലസൂക്ഷ്മകാരണശരീരങ്ങളിൽ, സ്ഥൂലശരീരനാശത്തിന്" മരണം എന്നു പറയുന്നു. മരണശേഷവും, കാരണസൂക്ഷ്മശരീരങ്ങൾ, ജീവനോട്"ചേർന്ന്" നിലനില്ക്കുന്നു. കർമ്മോച്ഛിഷ്"ടംകൊണ്ട്" വീണ്ടും സ്ഥൂലശരീരം സൃഷ്ടിക്കപ്പെടുകയും ജനിക്കുകയും ചെയ്യുന്നു. 'പുനരപിജനനം പുനരപിമരണം; ഇതാണ്" സാധാരക്കാരുടെ നില. ഒരു ബ്രഹ്മജ്ഞാനിക്കുമാത്രമേ, സ്ഥൂലശരീരനാശത്തോടുകൂടി സൂഷ്"മകാരണശരീരങ്ങൾ നശിക്കു. അതുകൊണ്ട്" മൂന്നു ശരീരങ്ങളും ഒന്നായി നശിക്കുന്ന മരണത്തിന്" സമാധി, അല്ലെങ്കിൽ മഹാസമാധി എന്നുപറയുന്നു. ശരീരോപാധിയിൽ കുടുങ്ങിയ ജീവൻ; ബ്രഹ്മജ്ഞാനംകൊണ്ടുമാത്രമേ മുക്തനാകു. ഈ മുക്താവസ്ഥ ബ്രഹ്മജ്ഞാനംകൊണ്ട്"നേടി ബ്രഹ്മഭാവത്തിൽ ലയിച്ചു എന്നു സാരം ഇതാണ്" മഹാസമാധി.

## 12 തിരുവടികളുടെ സമുദായോദ്"ധാരണയത്"നം

ശ്രീ. ചട്ടമ്പിസ്വാമിതിരുവടികളുടെ ആദ്ധ്യാത്മികമായ ലക്ഷ്യവും, സമുദായോദ്ധാരണത്തിനുവേണ്ടി കൈക്കൊണ്ട മാർഗ്ഗങ്ങളും ഇന്ന്" വളരെ പ്രാധാന്യമർഹിക്കുന്നു. ഈ വഴിക്കുപോയി ഹിന്ദുമതത്തിന്" ജീവൻ നൽകി ഹിന്ദുഐക്യം സ്"ഥാപിക്കാൻ ശ്രമിച്ച സ്വാമി വിവേകാനന്ദൻ, മഹാത്മാഗാന്ധി, ചട്ടമ്പിസ്വാമികൾ, നാരായണഗുരുസ്വാമി മുതൽപേരിൽ ചട്ടമ്പിസ്വാമികളുടെ പ്രവർത്തനങ്ങൾ ഏറെ സ്മരണീയവും തത്വാ

ധിഷ്ടതവുമായിരുന്നു. കേരളത്തെ സംബന്ധിച്ചിടത്തോളം ഹിന്ദുമതത്തിലെ രണ്ടു പ്രബലസമുദായങ്ങളാണ് നായന്മാരും ഈഴവരും രണ്ടുകൂട്ടരേയും യോജിപ്പിച്ച് ഒരു ഹിന്ദുഐക്യം സ്ഥാപിക്കുവാൻ സഹോദര സന്യാസിമാരായ ചട്ടമ്പിസ്വാമികളും നാരായണഗുരുസ്വാമികളും ആവുംവിധം പരിശ്രമിച്ചു. എന്നാൽ വിധിനിഷേധങ്ങളെ മാററിമറിക്കാൻ കെൽപ്പുള്ള ഹൈന്ദവ പുരോഹിതന്മാർ ഉൾക്കൊള്ളുന്ന, ബ്രാഹ്മണസമൂഹം എന്നും ജാതിവ്യവസ്ഥക്കനുകൂലമായ നിലപാടാണ് സ്വീകരിച്ചത്. ജാതിയേയും അനാചാരങ്ങളെയും എതിർക്കുന്ന, ബ്രാഹ്മണരിലുള്ള വ്യക്തികളെ ഇവിടെ വിസ്മരിക്കുന്നില്ല. അനാദികാലം മുതൽ ഹിന്ദുമതത്തെ നശിപ്പിക്കുന്ന ജാതീയത, ഇന്ന് നിയമവിരുദ്ധമാണെങ്കിലും, നിലനില്ക്കുന്നു എന്ന് പറയാതെവയ്യ. മുക്കുവത്തിപെററ വ്യാസൻ ബ്രാഹ്മണനാണ്. വ്യാസപുത്രനായ വിദുരർ, ദാസീപുത്രനായതുകൊണ്ട് ശൂദ്രനാണ്, നായർ സമുദായത്തിലെ ഒരു നല്ലപങ്ക് ആളുകൾ ബ്രാഹ്മണസന്താനങ്ങളാണ്. അതുകൊണ്ട് നായർ സമൂഹം പൂർണ്ണമായും ജാതിയേയോ, തൽഫലമായ അനാചാരങ്ങളേയോ എതിർക്കുന്നതിൽ വിമുഖതകാണുന്നു. നായർ സമുദായം ഒരേ സമയം സവർണ്ണരും ശൂദ്രരും ആയതെങ്ങിനെയെന്ന് പറയാമോ? സ്വാമിതിരുവടികളുടെ പ്രവർത്തനഫലമായി ശൂദ്രത്വം മാറികിട്ടിയിട്ടുണ്ട്. ചട്ടമ്പിസ്വാമിക്ക് മുമ്പുള്ള നായന്മാരുടെ സമുദായത്തിലെ സ്ഥാനം എന്തായിരുന്നുയെന്ന് ആലോചിച്ചുനോക്കുക.

മതത്തെ നാം എങ്ങനെ മനസ്സിലാക്കണം എന്നൊക്കെ ചില ആചാര്യന്മാരെങ്കിലും പറഞ്ഞിട്ടുണ്ട്. 'നവിദ്യതേ വിനാജ്ഞാനം, വിചാരേണാത്യസാധനൈ' പ്രത്യക്ഷവും അനുമാനവും, അനുഭവവും യുക്തിബോധവും കൊണ്ടേ, ജ്ഞാനകർമ്മഭക്തിസാധനങ്ങളിൽ ബുദ്ധി ഉറയ്ക്കൂ. എന്നാൽ ഇന്നും, വിശിഷ്യാ നായരിൽ നല്ല വിഭാഗവും ബ്രാഹ്മണ്യമില്ലാത്ത പുരോഹിതന്മാരെ ആശ്രയിക്കുകയാണ് ചെയ്തുപോരുന്നത്. ലൗകികമായ എല്ലാ തൊഴിലുകൾക്കും പഠനശാലകളും, നിയന്ത്രണങ്ങളും ഉണ്ട്. ഹിന്ദുവിന്റെ ആരാധനാലയങ്ങൾ മാത്രം, പണ്ടെ

ങ്ങാണോ ബ്രാഹ്മണജാതിക്കാർ, ചാതുർവർണ്ണ്യവ്യവസ്ഥ കഠംക്ക് അനുഗുണമായി എഴുതിവച്ച നിയമാവലികളും ആചാരങ്ങളും അടിസ്ഥാനമാക്കി ഭരിക്കപ്പെടുന്നു. ബ്രാഹ്മണരും കുറെ കുരപ്രമാണികളും ആധിപത്യംവഹിക്കുന്നക്ഷേത്രങ്ങളിലെ വൃത്തിഹീനത ദുഃഖകരമാണ്. **Clenliness is next to Godliness** എന്നൊരു ചൊല്ലുണ്ട്. ശ്രീ. ചട്ടമ്പിസ്വാമിതിരുവടികളുടെ ഗ്രന്ഥങ്ങഠം ആധുനികമായ കാഴ്ചപ്പാടിൽ. ക്ഷേത്രാചാരങ്ങഠംക്കും ഹിന്ദുവിൻെറ ആത്മീയമായ പൊതുവീക്ഷണത്തിനും അനുഗുണമാണെന്നുള്ളതു് പ്രത്യേകം പരിഗണനീയമാണ്. സമ്പന്നവർഗ്ഗം സമൂഹബോധവല്ക്കരണത്തിനും, സ്വാമിതിരുവടികളുടെ ശുദ്ധമായ അദ്ധ്യാത്മിക ദർശനം സ്വീകരിക്കുന്നതിലും തല്പരരല്ല.

## 13. സ്വാമിതിരുവടികളുടെ കൃതികൾ

### 1. പ്രാചീന മലയാളം

നായന്മാരെ ശൂദ്രവർഗ്ഗത്തിൽപ്പെടുത്തി അവരുടെ കേരളാധിപത്യത്തെ തകർക്കാൻ, മുൻതലമുറക്കാരായ ജാതിബ്രാഹ്മണർ ചെയ്തുവച്ച ഗ്രന്ഥങ്ങളിലെ ആശയങ്ങഠം, സ്വാമിതിരുവടികഠം തികച്ചും അയഥാർത്ഥമെന്നു് ഈ കൃതിയിൽ സ്ഥാപിപ്പിക്കുന്നു. കേരളം ബ്രാഹ്മണർക്കു് പരശുരാമൻ ദാനംചെയ്തതാണെന്ന കഥ, സത്യവിരുദ്ധം എന്നു് സ്വാമികഠം തെളിവുകഠം നിരത്തി പ്രഖ്യാപിക്കുന്നു. കേരളം പരശുരാമൻെറ വകയല്ല; പിന്നെ എങ്ങനെ ദാനം നടക്കും. അതൊന്നും ഇവിടെ വിഷയമാക്കുന്നില്ല. നായന്മാർ അന്നു് നാകന്മാർ എന്ന പേരിൽ അറിയപ്പെട്ട, രണശൂരന്മാരായ ദ്രാവിഡവർഗ്ഗക്കാരെന്നു് സ്വാമികഠം പ്രഖ്യാപിക്കുന്നു. അവർ കേരളത്തിൻെറ ഭരണകർത്താക്കന്മാരായിരുന്നു. അവരിൽനിന്നും ബ്രാഹ്മണക്ക് മാർഗ്ഗേണ കേരളം തട്ടിയെടുത്ത കഥ മറച്ച് മറ്റൊരുരൂപമാക്കാനുള്ള ശ്രമമാണ് കേരളോല്പത്തി, കേരളമാഹാത്മ്യം എന്നീ ഗ്രന്ഥങ്ങഠംകൊണ്ടു് ഉദ്ദേശിച്ചതു്. ആ ഗ്രന്ഥങ്ങളിലെ ആശയങ്ങഠം സ്വാമികഠം യുക്തിയുക്തം ഖണ്ഡിക്കുന്നു

## 2. വേദാധികാരനിരൂപണം

ഹിന്ദുവിൻെറ അടിസ്ഥാനപ്രമാണം വേദങ്ങൾ_അവ മനുഷ്യസൃഷ്ടമല്ലെന്നും, ദൈവദത്തമാണെന്നും ഹിന്ദുക്കൾ വി വിശ്വസിച്ചുപോരുന്നു. അവ സത്യവചസ്സുകളാണെന്നും; അവ അപ്പാടെ അർത്ഥശങ്കയ്ക്കിടമില്ലാതെ വിശ്വസിച്ചുകൊള്ളണമെന്നും അനുശാസിക്കുന്നു. ജ്ഞാനപരമായും കർമ്മപരമായും വേദങ്ങളിൽ പരാമർശിക്കപ്പെട്ടിട്ടുള്ള വിഷയങ്ങൾ നിത്യസത്യങ്ങളെന്നോ, കാലാതീതമെന്നു പറയുന്നതു് ഉചിതമല്ല. ജ്ഞാനപരമായ കാര്യങ്ങൾ നിത്യസത്യമാണെന്നു കരുതിയാലുംകർമ്മകാര്യങ്ങൾ ഒരിക്കലും നിത്യസത്യമാക്കാൻ സാധ്യമല്ല അവ കാലമാററ ധർമ്മമനുസരിച്ചു് മാറിക്കൊണ്ടിരിക്കും, എന്നതു് പ്രകൃതിനിശ്ചയമാണേ്; നമുക്കെല്ലാം അനുഭവവുമാണു്. തന്നെയുമല്ല ജ്ഞാനത്തെ പോഷിപ്പിക്കുന്ന കർമ്മങ്ങൾക്കു്; ആചാരഭേദം ഉണ്ടാകുമ്പോൾ, തത്വബോധം കൂടുതൽ കൂടുതൽ വികസിതമാകും. സ്വാമിതിരുവടികൾ, സമൂലം ഈ വിഷയങ്ങൾ ചർച്ചചെയ്തിട്ടു്, വേദങ്ങൾ അപ്പാടെ എല്ലാ കാലത്തും അപ്രമാദമെന്നു പറയാൻ പററാതെവരും എന്നു് സമർത്ഥിക്കുന്നു. സ്വാമികൾ ഉദാഹരണമായി യാഗത്തിലെ ഹിംസയെപ്പററി പറയുന്നു. 'അഹിംസാപരമോധർമ്മം' എന്ന വേദപ്രമാണത്തെ; പുരോഹിതന്മാർ നിഷ്കരുണം ഉത്സർഗ്ഗമാക്കി എന്നേ പറയേണ്ടൂ. യാഗത്തിലെ പശുഹിംസയെപ്പററി സ്വാമികൾ എഴുതിയിരിക്കുന്നതു് സ്വയംവായിച്ചുമനസ്സിലാക്കണം എന്നു് അഭ്യർത്ഥിച്ചുകൊള്ളട്ടെ. 'യജ്ഞപശുവിനെ കെട്ടിയിട്ടുകൊന്നു് യാഗം നടത്തുന്നവർക്കു്; സ്വർഗ്ഗവാതിൽ തുറന്നുകിട്ടുമെങ്കിൽ, പിന്നെ നരകദ്വാരം തുറക്കുന്നതാക്കു്? സ്വാമിതിരുവടികളുടെ ഈ ചോദ്യത്തിനു് ഉത്തരം പറയാൻ കഴിയുമോ? വേദങ്ങളും മററുള്ള ഗ്രന്ഥങ്ങൾ എന്നപോലെ അനാദികാലത്തു് എഴുതപ്പെട്ടു. പല കൈവഴിയിലുംകൂടി ഇന്നു് നമുക്കു് ലഭ്യമായതു് പഴയതുതന്നെയെന്നു്, ആക്കുപറയാൻ കഴിയും പ്രക്ഷിപ്തങ്ങളില്ലാത്ത പഴയകാലത്തെ ഗ്രന്ഥങ്ങൾ ഒന്നും ഇന്നു ഉണ്ടായിരിക്കില്ല എന്നാണു് യുക്ത്യാനുഭവങ്ങൾ പറയുന്നതു്.

വേദത്തിന്നധികാരി ബ്രാഹ്മണൻ എന്നതു് അംഗീകരിച്ചാൽപോലും, ജാതിബ്രാഹ്മണർ അതിനർഹരല്ല എന്നു പറയേണ്ടിയിരിക്കുന്നു. ആർക്കും ബ്രാഹ്മണനാകാം. വേദപഠനം നടത്താം, ഉപദേശിക്കാം ഇതാണു് ശ്രീ. ചട്ടമ്പിസ്വാമികളുടെ മതം. ശൂദ്രർ വേദം പഠിച്ച കഥകൾ അനേകം ഉണ്ടു്. വേദം പഠിപ്പിച്ച കഥകളും അതുപോലെ ധാരാളം ജനകമഹാരാജാവു് ബ്രാഹ്മണനായിരുന്നില്ല. അദ്ദേഹത്തിന്റെ അടുത്തു് ശ്രീ. ശുകൻപോലും പഠിക്കുവാൻ പോയി. ജാബാലൻ എന്ന ശൂദ്രനെ ഗൗതമൻ വേദം പഠിപ്പിച്ചു. കവഷൻ എന്ന വേടൻ വേദാദ്ധ്യായനം നടത്തിയതായും പറയുന്നുണ്ടു്. ആദ്ധ്യാത്മികാധീശത്വം, ജാതിബ്രാഹ്മണക്കു് ഒരു കാരണവശാലു അവകാശപ്പെടാൻ വിധിയില്ല. വേദത്തിന്റെ അധീശത്വം പോലും വിശ്വാസത്തിൽ തൂങ്ങിനില്ക്കുന്നു; അതു് യുക്തികൊണ്ടോ അനുഭവംകൊണ്ടോതെളിയിക്കപ്പെട്ടിട്ടില്ല. ശ്രീ. ശങ്കരൻ വേദത്തിന്റെ അധീശത്വവും, അപ്രമാദിത്വവും ഉറപ്പിക്കാൻപല കുമാർഗ്ഗങ്ങളും സ്വീകരിച്ചിട്ടുണ്ടു് എന്നു് സ്വാമിതിരുവടികൾ സധൈര്യം പറയുന്നു. വേദത്തെകുറിച്ചു് ഭഗവൽഗീതയിൽ പറയുന്നതൊന്നു് ശ്രദ്ധിക്കു.

> ത്രൈഗുണ്യാവിഷയാവേദാഃ
> നിസ്ത്രൈഗുണ്യോ ഭവാർജ്ജുന-(ഗീത 2-45)

### അദ്വൈതചിന്താപദ്ധതി.

ശ്രീ. ചട്ടമ്പിസ്വാമികളുടെ ഈ കൃതി പ്രസിദ്ധീകരിച്ചതു് വാഴൂർ തീർത്ഥപാദാശ്രമാധിപൻ ശ്രീ. വിദ്യാനന്ദതീർത്ഥപാദ സ്വാമികളാണു്. തീർത്ഥപാദീയസമ്പ്രദായത്തിനു് കൂടുതൽ പ്രചാരം സിദ്ധിക്കുവാൻ അനവരതം പ്രയത്നിച്ച ഒരു മഹാപണ്ഡിതൻ വേദാന്തവിജ്ഞാനത്തിൽ അനുപമനായ ഒരു സന്യാസിശ്രേഷ്ഠൻ ഒക്കേയായിരുന്നു അദ്ദേഹം. വേദാന്തചിന്തകന്മാർക്കും ശാസ്ത്രജിജ്ഞാസുകൾക്കും പററിയ ഒരുത്തമഗ്രന്ഥമത്രെ അദ്വൈതചിന്താപദ്ധതി. ഈ പുസ്തകം, തിരുവടികളുടെ ആശ്രിതനായിരുന്ന ഒരു ഭക്തന്റെ അപേക്ഷയനുസരിച്ചു് എഴുതിയെന്നാണു് പറയുന്നതു്. ഭക്തന്റെ അപേക്ഷ അടി

യന്ന അധികം വായിച്ചറിയുവാൻ പ്രാപ്തിയില്ല. അതിനാൽ മനസ്സിലാകത്തക്കവിധം, മോക്ഷമാർഗ്ഗമായി ഒരു പുസ്തകം എഴുതി അനുഗ്രഹിക്കണം. ഈ പ്രാർത്ഥനയനുസരിച്ച് സ്വാമിതിരുവടികൾ, വേദാന്തവിഷയങ്ങൾ പല ഗ്രന്ഥങ്ങളിലുള്ളത് സമാഹരിച്ച് എടുത്ത് അദ്വൈതചിന്താപദ്ധതി എന്ന പേരിൽ എഴുതികൊടുത്തത് ഗ്രന്ഥമായി ആദ്യം പ്രസിദ്ധീകരിച്ചത്കൊല്ല:1121 ലാണ്. കുറെപ്രകരണങ്ങൾകൂടിചേർത്ത് രണ്ടാംപതിപ്പ് പ്രസിദ്ധീകരിച്ചത് 1970 ലാണ്. ഇതിൽ വേദാന്തവിഷയങ്ങൾ ഹിന്ദുമതസാരസർവ്വസ്വം എല്ലാംതന്നെ ഉണ്ട്. ഭക്തിഭാഗ്ഗത്തിന്റെ അതിപ്രസരത്തിൽ ഹിന്ദുക്കളിൽ ഭൂരിപക്ഷവും ക്ഷേത്രോപജീവികളായി, വ്യക്തിപൂജക്കാരായി, അന്ധതകൊണ്ട് ആത്മാവിനെ തിരസ്കരിച്ച്, ജാതിബ്രാഹ്മണരെ സേവിച്ചും കഴുയുന്ന ഇക്കാലത്ത് ചട്ടമ്പിസ്വാമി തിരുവടികളുടെ, അദ്വൈതചിന്താപദ്ധതി, ജ്ഞാനദീപമായി ജ്വലിക്കുന്നു. ശ്രീ. വിദ്യാനന്ദതീർത്ഥപാദസ്വാമികൾ വളരെ മൃദുലമായി പറയുന്നു ജ്ഞാനപൂർവ്വമല്ലാത്ത ഭക്തിയോഗം പലപ്പോഴും മൂഢതയിലേക്കാണ് ജനങ്ങളെ നയിക്കാറുള്ളത്. ഭാരതത്തിലെ ഹിന്ദുമുസ്ലീം ലഹളക്കുതന്നെ കാരണം ഈ മൂഢഭക്തയല്ലെയെന്ന് സംശയിച്ചുപോകുന്നു.' അദ്വൈതചിന്താപദ്ധതിയിൽ ഉൾകൊള്ളിച്ചിരിക്കുന്നത് എന്തെന്ന് ഒരു വിഹഗവീക്ഷണം നടത്താം.

## 1 അദ്ധ്യാരോപയുക്തി

ഈ ജഗത്, രജ്ജുവിൽ സർപ്പം എന്ന പ്രതീതി ഉണ്ടാകുന്നതുപോലെ, ബ്രഹ്മത്തിൽ തോന്നുന്നു. ബ്രഹ്മം, സത്യം ജഗത്മിഥ്യ. ശരിയായ വെളിച്ചത്തിൽ സൂക്ഷ്മദൃഷ്ടിയിൽ സർപ്പപ്രതീതിമായുന്നു, സത്യവസ്തു കയറാണെന്നു മനസ്സിലാകുന്നു. ഇതുപോലെ ജ്ഞാനം കരഗതമാകുമ്പോൾ, അല്ലെങ്കിൽ ബ്രഹ്മത്തെ അറിയുമ്പോൾ; ജഗത്പ്രതീതിനശിക്കുന്നു. ബഹ്മത്തിന്റെ അത്ഭുതകരമായ ശക്തിവിശേഷമാണ് മായ അല്ലെങ്കിൽ മൂലപ്രകൃതി. ബ്രഹ്മസന്നിധാനവിശേഷത്താൽ

മൂലപ്രകൃതി, ജഗത്ത്സൃഷ്ടിക്കുന്നു. 'മായാദ്ധ്യക്ഷേണപ്രകൃതി; സൂയതേസർവചരാചരം എന്ന് ഗീത. സൃഷ്ടിക്രമത്തെപ്പററി വിസ്തരിക്കാൻ ഇവിടെ ഇടമില്ല. ആവരണശക്തിയെന്നും, വിക്ഷേപശക്തിയെന്നും രണ്ടുശക്തികൾ മായക്കുണ്ട് പന്നെ പഞ്ചമഹാഭൂതങ്ങൾ ആകാശം, വായു, അഗ്നി, ജലം, ഭൂമി; ഈ പഞ്ചഭൂതങ്ങളുടെ പഞ്ചീകരണക്രിയകൊണ്ട് ജീവജാലങ്ങൾ ഉത്ഭൂതമാകുന്നു.

## 2 ശരീരതത്വസംഗ്രഹം

ശരീരം, പഞ്ചഭൂതങ്ങളുടെ വിഭിന്നാനുപാതത്തിലുള്ള സമ്മിശ്രിതമാണെന്നുപറയാം.വായു, ശരിരത്തിൽ ശ്വാസരൂപേണ, ഊർധ്വമുഖമായും, അധോമുഖമായും സഞ്ചരിച്ച് ശരീരരക്ഷയെചെയ്യുന്നു. മനസ്സ്, ബുദ്ധി, ചിത്തം അഹങ്കാരം, എന്നീ അന്തകരണവൃത്തികളെ പോഷിപ്പിക്കന്നതു് ശ്വാസമാകുന്നു. ഒരു വിഷയത്തിൽ മനസ്സ് പ്രവേശിച്ച്, ചിത്തം അനുമാനിച്ചാൽ, ബുദ്ധിയുടെ പരിശോധനയായി. പിന്നെ അഹങ്കാരം നടപടിയിൽകൊണ്ടുവരുന്നു; ഇതാണ് ക്രമമായ വിധം ബുദ്ധിയുടെ ശോധനയെ നിരാകരിച്ച് അഹങ്കാരം പ്രവർത്തിച്ചാൽ അപജയം ആയിരിക്കും ഫലം. ഇങ്ങനെയുള്ള വികർമ്മങ്ങൾക്ക് പ്രായശ്ചിത്തം ചെയ്യണം. പ്രായശ്ചിത്തം എന്താണ് ധർമ്മത്തിൻെറ പരിധിയിൽ നിശ്ചിതകർമ്മം വരുന്നുണ്ടോ എന്ന് ബുദ്ധികൊണ്ട് ശോധനചെയ്യുന്നതാണ് പ്രായശ്ചിത്തം. വീണ്ടുംവീണ്ടും വികർമ്മങ്ങൾ ആവർത്തിക്കപ്പെട്ടാൽ പ്രായശ്ചിത്തമാകില്ല. പണംചെലവാക്കി അന്യരെകൊണ്ട് ചെയ്യിക്കുന്ന കർമ്മങ്ങൾ ഒരിക്കലും പ്രായശ്ചിത്തമാകില്ല. വാതപിത്തകഫങ്ങൾ ശരീരരക്ഷക്ക് കാരണമാകുന്നു. വാതം (വായു) സൃഷ്ടാ_വളർച്ച കാര്യങ്ങൾക്കും, പിത്തം (അഗ്നി) പൊതുരക്ഷക്കും, കഫം (ജലം_ശ്ളേഷ്മം) സംഹാരത്തിനും മൂലമാകുന്നു. ശരീരസ്ഥിതി ഈ ധാതുക്കളുടെ സമൃക്ക് നിലയെമനസ്സിലാക്കി നിശ്ചയിക്കാം,

## 3 തത്-ത്വം-മഹാവാക്യം

തത്-ത്വം-അസി = അത് നീയാകുന്നു. അത്-പരമാത്മാവ്-ഈശ്വരൻ. നീ = ജീവാത്മാവ്-അസി = ആകുന്നു. അഥവാ ജീവാത്മാവ് പരമാത്മാവാകുന്നു. നാല് മഹാവാക്യങ്ങളിൽ ഒന്നാണ് തത്ത്വമസി. ജീവാത്മാവ് പരമാത്മാവാണെന്ന സത്യം ബോധ്യപ്പെട്ടാൽ മുക്തനായി. ജീവാത്മാവ് വ്യഷ്ടിഭാവനയും, പരമാത്മാവ് സമഷ്ടിഭാവനയുമാകുന്നു.

## 4 ചതുർവേദമഹാവാക്യങ്ങൾ

ജീവനും ബ്രഹ്മവും ഒന്നാണെന്ന് ബോധിപ്പിക്കുന്നവയാണ് മഹാവാക്യങ്ങൾ. മഹാവാക്യങ്ങൾ 4. (1) പ്രജ്ഞാനം ബ്രഹ്മ. (2) അഹംബ്രഹ്മോസ്മി. (3) തത്ത്വമസി (4) അയമാത്മാബ്രഹ്മ ഈ നാലുവാക്യങ്ങളും ബ്രഹ്മത്തിലേക്ക് വിരൽചൂണ്ടുന്നു. സച്ചിദാനന്ദമായ ബ്രഹ്മം, അവിദ്യകൊണ്ട് മറയ്ക്കപ്പെട്ടിരിക്കുന്നു 'ഹിരണ്മയേന പാത്രേണസത്യസ്യാപിഹിതംമുഖം 'സത്യസ്വരൂപം 'ബ്രഹ്മം' ആകുന്ന അതിനെ ഹിരണ്മയമായ പാത്രംകൊണ്ട് മറച്ചിരിക്കുന്നു ഹിരൺമയമായ പാത്രം ലൗകികവിഷയങ്ങളിലുള്ള അഭിവാഞ്ചയാണ് അതാണ് അവിദ്യ-അഭിധ്യം വിഷയങ്ങളിലുള്ള ആഗ്രഹം അവിദ്യാനാശംകൊണ്ട് ബ്രഹ്മം തെളിയും. ഈ മഹാവാക്യം, ഋഗ്വേദാന്തർഗതമാണ് ഇതിന്റെ ആചാര്യസ്ഥാനം പത്മപാദാചാര്യർക്ക് ആണ് ശ്രീ ശങ്കരൻ സ്ഥാപിച്ച നാല് ആശ്രമങ്ങളിൽ, ഗോവദ്ധനത്തുള്ള, ഗോവദ്ധനമഠാധിപരാണ് പ്രജ്ഞാനം ബ്രഹ്മ എന്ന വാക്യത്തിന്റെ പ്രചാരകർ ഐതരേയോപനിഷത്തിൽ കാണുന്നു. രണ്ടാമത്തെവാക്യം അഹംബ്രഹ്മാസ്മി. ഇത് യജുർവേദത്തിൽ, ബൃഹദാരണ്യോപനിഷത്തിൽ കാണുന്നു മൈസൂറിലെ ശൃംഗേരിമഠാധിപതി സുരേശ്വരാചാര്യർ ആണ് ഇതിന്റെ ആചാര്യൻ. (3) തത്ത്വമസി ഇത്സാമവേദത്തിലുള്ള ഛാന്ദോഗ്യോപനിഷത്തിലാണ് കാണുന്നത് ആചാര്യൻ ഹസ്താമലകാചാര്യർ ദ്വാരകയിലെ ശാരദാ—

മഠംസ്ഥാപകാചാര്യനാണ്. (4) 'അയമാത്മാബ്രഹ്മ'ഇതു് അഥർവ്വണവേദത്തിലുൾപ്പെട്ട മാണ്ഡൂക്യോപനിഷത്തിൽകാണുന്നു. ബദരിയിലുള്ള ജ്യോതിർമഠാധിപരാണ് പ്രചാരകർ. തോടകാചാര്യർ, ആണ് ആചാര്യൻ.

## 5 മനോനാശം

മനസ്സിനു് രൂപമില്ല. എന്നാൽ അതു് ഇന്ദ്രിയങ്ങളുടെ നാഥനായി ശരീരത്തിൽ സ്ഥിതിചെയ്തു് ബന്ധമോക്ഷങ്ങൾക്കു കാരണമായി വർത്തിക്കുന്നു. ആവരണം, വിക്ഷേപം എന്നു് രണ്ടുതരം ശക്തിവിശേഷം മനസ്സിനുണ്ടു്. മനസ്സു് ചലനാത്മകമാണ്, ചലനമില്ലെങ്കിൽ, മനസ്സില്ല. അതുകൊണ്ടു് മനസ്സിനെ ഏകാഗ്രമാക്കിയാൽ ബ്രഹ്മസ്വരൂപം തെളിയും. മനസ്സു് അടക്കിയാൽ, ഏകാഗ്രമായാൽ, പിന്നെ ഇന്ദ്രിയങ്ങൾ മനസ്സിന്നധീനമാകും, ബ്രഹ്മംതെളിയും മനസ്സിനെ നിശ്ചലമാക്കുക അല്ലെങ്കിൽ ഏകാഗ്രമാക്കിയാൽ, ജീവിതവിജയമായി. പിന്നെ, ഒന്നും നേടാനില്ല. പക്ഷെ അതിനു് കഠിനതപശ്ചര്യ; ഭൗതികമായ വിരാഗത, അഭ്യാസം ഇതൊക്കെ ആവശ്യമായിരിക്കുന്നു. ഇതിനുള്ളമാർഗ്ഗം ശ്രീ. ചട്ടമ്പിസ്വാമികൾ വിവരിക്കുന്ന അദ്വൈതചിന്താപദ്ധതിയിൽ.

ഇനിയും അനേക കൃതികൾ സ്വാമിതിരുവടികളുടെതായിട്ടുണ്ടു്. അവയുടെ ഉള്ളടക്കത്തിലേക്കു് പ്രവേശിക്കുന്നില്ല. പല പുസ്തകങ്ങളും ഇന്നു് ലഭ്യമാണെന്നുപോലും തോന്നുന്നില്ല പുസ്തകങ്ങളുടെ പേരുവിവരം പറയാം. അതുതന്നെ പൂർണ്ണമാണെന്നു് പറയാൻ നിവൃർത്തിയില്ല,

1 പ്രാചീനമലയാളം
2 വേദാധികാരനിരൂപണം
3 ആദിഭാഷ
4 അദ്വൈതചിന്താപദ്ധതി
5 ജന്തുകാരുണ്യനിരൂപണം
6 ചിദാകാശലയം
7 അദ്വൈതപഞ്ജരം
8 ക്രിസ്തുമതഛേദനം
9 ക്രിസ്തുമതസാരം
10 സർവ്വമതസാമരസ്യം
11 മനോനാശം
12 ദേശനാമങ്ങൾ

13 ശരീരതത്വസംഗ്രഹം
14 പ്രപഞ്ചത്തിൽ സ്ത്രീപുരുഷന്മാർക്കുള്ള സ്ഥാനം
15 തമിഴകം
16 ശ്രീ. ചക്രപൂജാകൽപം
17 നിജാനന്ദവിലാസം
18 ഒഴിവിലൊടുക്കം ഭാഷാന്തരം

ക്രിസ്തുമതഛേദനം മതവൈരം കൊണ്ടെഴുതിയതല്ല. ഏററുമാന്നൂർ ക്ഷേത്രനടയിൽനിന്ന് ഹിന്ദുമതത്തേയും ഹിന്ദുസന്യാസിമാരേയും ആക്ഷേപിക്കുന്നതുകേട്ട്, ക്രിസ്തുമതവും തനിക്കറിയാമെന്നും, അതു് ഇത്രേയുള്ളയെന്നും കാണിക്കുവാനാണ് ക്രിസ്തുമതഛേദനം എഴുതിയതു്. പിന്നീട്, ക്രിസ്തുമതസാരം എഴുതി അതിൻെറ മാഹാത്മ്യവും കാട്ടികൊടുത്തു.

## 13 പൊതുവീക്ഷണം

'അപ്രമേയപ്രഭാവനായ ഒരു ആത്മയോഗി ആചാര്യൻ അസാധാരണസിദ്ധികൾ തികഞ്ഞ ഒരു കലാകാരൻ, സർവ്വശാസ്ത്രപാരംഗതൻ, സർവ്വജീവജാലങ്ങളേയും ആത്മനിർവിശേഷം ദർശിക്കുവാൻ കഴിഞ്ഞ ഒരു സ്നേഹമൂർത്തി എന്നാണ് ശ്രീ. പി. കെ. പരമേശ്വരൻനായർ 'ശതാബ്ദിസ്മാരകഗ്രന്ഥത്തിലെ ലേഖനത്തിൽ പറഞ്ഞിരിക്കുന്നതു്

'മഹായോഗിയെങ്കിലും, സമുദായപരിഷ്കർത്താവു്, മഹാസന്യാസിയെങ്കിലും, സാമാന്യജീവിതത്തിൻെറ മഹത്വത്തെ പ്രദർശിപ്പിച്ച മഹാൻ, പണ്ഡിതൻ, ചിന്തകൻ, സംഭാഷണപാടു, ശാസ്ത്രീയമായി കേരള ചരിത്രത്തെ ആദ്യമായി പഠിച്ചമഹാൻ' എന്നൊക്കെയാണ് ശതാബ്ദിസ്മാരകഗ്രന്ഥത്തിൽ ശൂരനാട് ശ്രീ. കുഞ്ഞൻപിള്ള പ്രസ്താവിച്ചിരിക്കുന്നതു്.

സാഹിത്യകുശലൻ ശ്രീ. കൃഷ്ണമേനോൻെറ ഭാര്യ ടി. സി. കല്യാണിയമ്മയ്ക്കു് എറണാകുളത്തു് ഒരു സ്ത്രീസമാജത്തിൽ വായിയ്ക്കാൻ സ്വാമിതിരുവടികൾ എഴുതികൊടുത്ത പ്രപഞ്ചത്തിൽ സ്ത്രീപുരുഷന്മാർക്കുള്ള സ്ഥാനം എന്ന ലേഖനം ഒരു ഭാഗം ഇവിടെ ഒന്നു് സ്മരിക്കട്ടെ. 'മൂലപ്രകൃതിയും,

ബ്രഹ്മചൈതന്യവുമത്രെ സകല ചരാചരങ്ങളുടേയും മാതാപി താക്കന്മാരായിരിക്കുന്നതു്. ബ്രഹ്മസാന്നിദ്ധ്യംകൊണ്ടു് മൂലപ്ര കൃതി ചേഷ്ടിച്ച് നിത്യപരമാണുക്കൾ തമ്മിൽ സംയോഗവി ശ്ലേഷങ്ങളുണ്ടായി; സൃഷ്ടിസ്ഥിതി സംഹാരങ്ങൾ സകലതും നിറവേറിപ്പോകുന്നു. മായാദ്ധ്യക്ഷേണ പ്രകൃതിസ്സൂയതേ സച രാചരം എന്നു് ഗീത. ശ്രീ. കൃഷ്ണമേനോൻ തുടരുന്നു. 'സ്വാമി ഒരിക്കൽ വഴിയാത്രചെയ്യുകയായിരുന്നു. ഒരമ്പലത്തിൽ പാണി കൊട്ടുന്നതുകേട്ടു്, അമ്പലകുളത്തിൽ കുളിച്ചിട്ടു് സ്വാമികൾ അമ്പലത്തിൽ കയറി തിമിലവാങ്ങികൊട്ടുതുടങ്ങി ശ്രീഭൂത ബലിക്കു് തുവികൊണ്ടിരുന്നതു് പ്രായവും പഠിപ്പുംഉള്ള ഒരു താന്ത്രികനായിരുന്നു. കൊട്ടുമാറികേട്ടു് അദ്ദേഹം തിരിഞ്ഞു നോക്കി; മുറക്കു് തുവാനുംതുടങ്ങി. ഇരുവർക്കും ഉത്സാഹം ഏറി ഭൂതഗണങ്ങൾ സന്തോഷിച്ചനുഗ്രഹിച്ചു പക്ഷെ, പരിപാടി നീട്ടികൊണ്ടുപോകുവാൻ വെളിച്ചെണ്ണയ്ക്കു് വകയില്ലാത്തതു കൊണ്ടു് ക്ഷേത്രാധികാരികളുടെ അപേക്ഷപ്രകാരം സ്വാമി തിമില തിരികെകൊടുത്തിട്ടുപോന്നു.

ആറന്മുള ശ്രീ. എം. കെ. നാരായണപിള്ള വൈദ്യൻ എഴു തുന്നു 'സ്വാമികൾ തിരുവനന്തപുരത്തെ ചാഞ്ഞാംവീട്ടിൽ താ മസിക്കുന്ന ഒരു ദിവസം. ഊണിനു് കൊട്ടാരക്കര പുളിവേണ മെന്നു് പറഞ്ഞു. പക്ഷെ അതുണ്ടാക്കാൻ അറിയാവുന്നവർ ഇല്ലാ യിരുന്നു. സ്വാമി അതുണ്ടാക്കുന്നവിധം പറഞ്ഞുകൊടുത്തു. പറമ്പുകളിൽ ധാരാളമായി കാണുന്ന വെളിന്താളിത്തണ്ടു് 4 വി രൽനീളത്തിൽ മുറിച്ചെടുത്തു് കഴുകി വെള്ളത്തിലിട്ടു് ഉപ്പുചേർ ത്തു്വേവിക്കണം പഴയപുളി നല്ലവണ്ണംപിഴിഞ്ഞു്ചേർത്തു് കരുവേപ്പിലയിട്ടു് തിളപ്പിച്ച് പാകമാക്കി കടുക്വറക്കണം ശ്രീ. വൈദ്യൻ തുടരുന്നു. ഞാൻ സ്വാമികളെ ഒടുവിൽകണ്ടതു് വഞ്ചിയൂർ ചാഞ്ഞാംവീട്ടിൽവച്ചാണു്. അന്നു് തിരുവടി കൾക്കു് അതിസാരം എന്ന അസുഖം ഉണ്ടായി.

"അതിസാരേണമരണം
യോഗിനാമപിദുർല്ലഭം" ഇതാണു് സ്വാമികൾക്കു് അനുഭവമായതു്. ശ്രീ. ശങ്കരാചാര്യർ, ജീവികൾക്കു് പ്രാണ പ്രയാണകാലത്തിലുള്ള സങ്കടാവസ്ഥയെക്കുറിച്ചു് ഇങ്ങനെ

പറയുന്നു.

> കഫവ്യാഹതോഷ്ണോൽ ബണശ്വാസവേഗ–
> വ്യഥാവിഷ്ഫുരൽസർവമർമ്മാസ്ഥിബന്ധാം
> വിചിന്ത്യാഹമന്ത്യാമഹസ്യാമവസ്ഥാം
> ബിഭേമിപ്രഭോകിംകരോമിപ്രസീദ

ഈ അവസ്ഥയെ തരണംചെയ്യുവാൻ, സ്വാമികൾക്ക് അതി സാരമുണ്ടായിയെന്ന് വൈദ്യന്മാർ പറയുന്നു.

ശ്രീ. വിവേകാനന്ദസ്വാമികൾ, ചട്ടമ്പിസ്വാമിയെ കണ്ടു മുട്ടിയതും ചിന്മുദ്രയെപ്പററി വിശദീകരണം നല്കിയതും ശ്രീ. അനന്തക്കുറുപ്പ് ഇങ്ങനെ വിവരിച്ചിരിക്കുന്നു. 'ഒരു സുപ്രഭാതത്തിൽ ഒരു കേവുവഞ്ചിയിൽ എറണാകുളം വള്ളക്കടവിൽ ഒരു യുവസന്യാസി വന്നിറങ്ങി. മലയാളം അറിയില്ലാതിരുന്നതു കൊണ്ട്, അദ്ദേഹത്തെ അറിയുവാൻ അവിടെ നിന്നവർക്ക് കഴിഞ്ഞിരുന്നില്ല. പിന്നെ അവിടെ വന്നുചേർന്ന ഇംഗ്ലീഷ് അറിയാവുന്നവർ സ്വാമിയുമായി സംഭാഷണത്തിൽ ഏർപ്പെട്ടു. അങ്ങനെ ആ യുവസന്യാസി, സ്വാമി വിവേകാനന്ദൻ ആണെന്ന് അറിയാൻ കഴിഞ്ഞു, സമീപത്തു് ഒരു വീട്ടിൽ വിശ്രമിക്കുകയായിരുന്നു ചട്ടമ്പി സ്വാമിതിരുവടികൾ ഇതറിഞ്ഞു് സ്വാമി വിവേകാനന്ദനുമായി സമ്പർക്കം പുലർത്തി. ഇരുവരും പരസ്പരം ബഹുമാനത്തോടുകൂടി സംഭാഷണത്തിലേർപ്പെട്ടു, സംസ്കൃതത്തിലായിരുന്നു അവരുടെ സംഭാഷണം. സ്വാമിവിവേകാനന്ദൻ, ചട്ടമ്പിസ്വാമിയുടെ അഗാധപാണ്ഡിത്യത്തിൽ വിസ്മയഭരിതനാവുകയും തൻെറമനസ്സിൽ ദീർഘനാളായിസംശയനിവൃത്തിവരാതെയിരുന്ന; 'ചിന്മുദ്ര യുക്തികുതകുന്നതെങ്ങനെയെന്നു ചോദിക്കയുംചെയ്തു. ചട്ടമ്പിസ്വാമിതിരുവടികൾ ചിന്മുദ്ര എങ്ങനെയെന്ന് കാട്ടികൊടുത്തു്. പിന്നീട് അതിൻെറ പ്രയോജനത്തെപ്പററിയും വിശദീകരിച്ചു. സ്വാമി വിവേകാനന്ദൻ വളരെ സന്തോഷിച്ച്, തൻെറ സംതൃപ്തി സ്വാമിയെ ആശ്ലേഷിച്ച് പ്രകടമാക്കി.' ഈ സംഭവം സ്വാമി വിവേകാനന്ദൻ തൻെറ ഡയറിയിൽ കുറിച്ചിടുകയുംചെയ്തു. സ്വാമിവിവേകാനന്ദൻെറ ഉപദേശമനുസരിച്ചും, ഡയറിക്കുറിപ്പുകണ്ടും

പിന്നീട്ʼപല സന്യാസിമാരും ചട്ടമ്പിസ്വാമിയെ ദർശിക്കുവാൻ വന്നിട്ടുണ്ട്ʼ. ഫിനാൻഷ്യൽ സെക്രട്ടറിയായിരുന്ന്ʼ റിട്ടയർ ചെയ്ത ദിവംഗതനായ കരിമ്പുവിളാകം ശ്രീ. ഗോവിന്ദപ്പിള്ള എഴുതുന്നു. 'ഞാൻ ഒരിക്കൽ ചട്ടമ്പിസ്വാമികളൊരുമിച്ച്ʼ മലയാറ്റൂർ പോയിരുന്നു. അവിടെ ആററുവക്കത്ത്ʼ ഞങ്ങൾ നില്ക്കുകയായിരുന്നു. ഒരു വലിയ ഇരപ്പുകേട്ട്ʼ ഞങ്ങൾ നോക്കിയപ്പോൾ ഒരു വലിയ തവള വെള്ളത്തിലേക്കുചാടി. അതിനെ പിന്തുടർന്നുവന്ന ഒരു വലിയ സർപ്പം പത്തിവിടർത്തി ക്രുദ്ധിച്ച്ʼ നില്ക്കുന്നു. ആ ഭയങ്കരമായ കാഴ്ചയിൽ ഞാൻ സംഭ്രാന്തനായി. അതുപോലെ ഒരു ഭയം ഒരിക്കലും എന്നെ ബാധിച്ചിട്ടില്ല. സ്വാമി സർപ്പത്തോടായി പറഞ്ഞു. 'ച്ഛീ അതിനെ തൊടരുത്ʼ പോ, സ്വാമിയുടെ കാലടിയിൽനിന്നും മൂന്ന്ʼ ചുവട്ടടിയിലധികം അകലെയല്ലാതെ ഫണംവിടർത്തിനിന്ന ആ ക്രൂരസർപ്പം, ഈ ആജ്ഞകേൾക്കാത്ത താമസം, പത്തിഒതുക്കിവന്നവഴി സാവധാനം ഇഴഞ്ഞുപോയി.

വെൺമണി ശ്രീ. എം. കെ. നാരായണപിള്ളയുടെ ലേഖനത്തിൽനിന്നു" 'ബ്രഹ്മശ്രീ ചട്ടമ്പിസ്വാമിതിരുവടികളെ ഞാൻ കാണുന്നത്ʼ കൊല്ലവർഷം 1087 ഒടുവിലാണ്ʼ P W D എക്സിക്യൂട്ടീവ്ʼ എൻജിനിയർ കല്ലുവീട്ടിൽ ശ്രീ ഗോവിന്ദപിള്ളയുടെ കൂടെ, കൊല്ലത്ത്ʼ താമസിക്കുന്നകാലം ഞാൻ അന്ന്ʼ കൊല്ലത്ത്ʼ എക്സൈസ്ʼ ആഫീസിൽ ക്ലാക്കാണ്ʼ, വളരെ ചെറുപ്പമായിരുന്നു. സ്വാമികളുടെ സമഭാവനയും, സുപ്രസന്നമുഖഭാവവും, അർത്ഥവത്തായ നേരംപോക്കുകൾ പറഞ്ഞ്ʼ രസിപ്പിക്കുകയും ബോധവാന്മാരാക്കുകയും ചെയ്യുന്ന, മഹിമ എന്നെ കൂടുതൽ കൂടുതൽ അദ്ദേഹത്തിലേക്ക്ʼ ആകർഷിച്ചുകൊണ്ടിരുന്നു ഭാഷാപരമായും കലാപരമായും ലൗകികവും, ആദ്ധ്യാത്മികവും ആയധർമ്മങ്ങളിൽ എനിക്കുള്ള പല സംശയങ്ങളെ പരിഹരിച്ചു; പുതിയ പുതിയ ആശയങ്ങൾ പ്രദാനംചെയ്തും എന്നെ അനുഗ്രഹിച്ചിരുന്നു. സ്വാമികൾ സകല ജീവജാലങ്ങളേയും ആത്മതുല്യം സ്നേഹിച്ചിരുന്നു

ഒരു ദിവസം ശ്രീ. നാരായണഗുരുസ്വാമിയിൽനിന്നും ഒരെഴുത്തു് സ്വാമിക്കുകിട്ടി. അതു് പൊട്ടിച്ചു് എന്നെക്കൊണ്ടു് വായിപ്പിച്ചു. ശ്രീ. നാരായണഗുരുസ്വാമി ശിവഗിരിയിൽ ഒരു പ്രതിഷ്ഠനടത്തി എന്നായിരുന്നു എഴുത്തിലെ ചുരുക്കം. എന്നെക്കൊണ്ടു് മറുപടിയും എഴുതിച്ചു. അതു് ഇപ്രകാരമാണു്.

ഓം.

എത്രയും പ്രിയപ്പെട്ട നാണുവിനു്,

അയച്ചകത്തുകിട്ടി. കഷ്ടം

ചട്ടമ്പി.

എഴുത്തു് അയച്ചു്, അഞ്ചോ ആറോ ദിവസംകഴിഞ്ഞുകാണാം ഗുരുസ്വാമികൾ ഏതാനും ശിഷ്യന്മാരുമായി ചട്ടമ്പിസ്വാമിതിരുവടികളെ വന്നുകണ്ടു; സാഷ്ടാംഗനമസ്കാരംചെയ്തു സ്വാമി തിരുവടികൾ, പിടിച്ചു് എഴുന്നേല്പിച്ചു്; എന്താവിശേഷം എന്നു ചോദിച്ചു ഗുരുസ്വാമികൾ പറഞ്ഞു 'വിശേഷിച്ചൊന്നുമില്ല.' കഷ്ടത്തിന്റെ അർത്ഥം മനസ്സിലായില്ല. സ്വാമിതിരുവടികൾ ഇങ്ങനെ വിശദീകരിച്ചു ഞാൻ പ്രതിഷ്ഠനടത്തി എന്നായിരുന്നുവല്ലോ എഴുത്തു്. ആ നിലയ്ക്കു് നിങ്ങൾക്കു് ആ പ്രതിഷ്ഠയോടും, ക്ഷേത്രത്തോടും; ഒരു അരുമസന്താനത്തോടെന്നപോലെ മമതയുണ്ടായി. ഇക്കാലമത്രയും അനുഷ്ഠിച്ച തപശ്ചര്യയുടേയും സാധനയുടേയും ഫലമായുണ്ടാകേണ്ട നിസ്സംഗത്വം ലഭിക്കാതെ പോയോ? ഈ മമതയുടെ ഫലം അനുഭവിക്കുവാൻ വീണ്ടും ജനിക്കേണ്ടിവരുമോ? ഇതുതന്നെ ക്ലേശിപ്പിച്ചു.

എൻ. ഗോപാലപിള്ള എം. എ. അവർകളുടെ ലേഖനത്തിലെ ഒരു ഭാഗം പകരത്തട്ടെ. (പണ്ഡിതസാർവ്വഭൗമന്മാർ പോലുംപറയാൻ മടിച്ച ഒരു അഭിപ്രായമാണു് ചട്ടമ്പിസ്വാമികൾ കാട്ടിത്തരുന്നതു്) 'വേദം അപൗരുഷേയമാണു്, എന്നാണല്ലോ അംഗീകൃതസിദ്ധാന്തം. വേദമന്ത്രങ്ങൾ മനുഷ്യനിർമ്മിതമല്ല. അവ മഹർഷിമാർ ദർശിക്കുകയാണു്. ദേവന്മാർ പോലും ആ മന്ത്രങ്ങൾക്കു് അധീനരാണു്; എന്നൊക്കെയാണു് ആ സിദ്ധാന്തത്തിന്റെ പൊരുൾ. ആ അഭിപ്രായത്തിന്റെ സാധുത്വം ചോദ്യംചെയ്യാനുള്ള ധൈര്യം ശങ്കരാചാര്യർപോലും പ്രദർശിപ്പിക്കുന്നില്ല.

യാവാനർത്ഥഉദപാനേ
സർവതഃ സംപ്ലുതോദകേ
താവാൻ സർവേഷുവേദേഷു
ബ്രാഹ്മണസ്യവിജാനതഃ

എന്ന ഗീതാപദ്യത്തിൻെറ ഭാഷ്യം ചമയ്ക്കുമ്പോൾ ഇവിടെ വേദത്തിൽെറ പ്രയോജനം സ്ഥാപിക്കുകയാണെന്ന് ആചാര്യൻ പ്രസ്താവിക്കുന്നു. എങ്ങും ജലംവന്നുനിറഞ്ഞാൽ കൂപതടാകാദികൾകൊണ്ട് എന്തു പ്രയോജനമോ, അത്രേയുള്ള ജ്ഞാനം ഉദിച്ചുകഴിഞ്ഞാൽ വേദങ്ങൾ എല്ലാംകൊണ്ടുള്ള പ്രയോജനം എന്ന വിശദമായ ആശയത്തെ, വേദപ്രയോജനം സ്ഥാപിക്കാൻവേണ്ടി ആചാര്യൻ കുഴച്ചുമറിക്കുന്നുണ്ട്. കാരണം സ്പഷ്ടമാണ്. അത്രയ്ക്ക് പാരമ്പര്യനിയന്ത്രിതമാണ് ബുദ്ധിഗതിയും ചിന്താരീതിയും ആചാര്യനുപോലും, ആചാര്യസമ്മതമായ ഈ അപൗരുഷേയവാദം ചട്ടമ്പിസ്വാമികൾ അംഗീകരിക്കുന്നില്ല. വേദത്തിൻെറ പരമമായ പ്രാമാണ്യത്തെയും സ്വാമികൾ ചോദ്യംചെയ്യുന്നുണ്ട് 'സ്ത്രീകൾക്കും വേദാധികാരം ഉണ്ടായിരുന്നുവെന്നതിന്, ഗാർഗ്ഗി. മൈത്രേയി–മുതലായ ബ്രഹ്മവാദിനികളുടെ കഥ സാക്ഷ്യമായി സ്വാമികൾ ഉദ്ധരിക്കുന്നു.

'ശ്രുതികളിലും സ്മൃതികളിലുമുള്ള അനേക ദൃഷ്ടാന്തങ്ങൾ കൊണ്ടും, ശ്രുതിവാക്യവ്യാഖ്യാനങ്ങളുടെ അകൃത്രിമത്വം കൊണ്ടും, മർമ്മഭേദിയായ യുക്തിയുടെ ശക്തികൊണ്ടും സർവ്വോപരി അഗാധാവഗാഹിയായ പ്രതിഭയുടെ പ്രഭകൊണ്ടു അത്യാകർഷകമാണ്. ഈ വേദാധികാരനിരൂപണം എന്ന ഗ്രന്ഥം സ്വതന്ത്രതകൊണ്ടും, ഏതുകാലത്തും പുതുമപുലർത്തുന്ന ആശയഗരിമ അനുപദം നമ്മെ ആനന്ദിപ്പിക്കും. ദേശകാലസീമകളാൽ നിയന്ത്രിതമായ ആചാരവിശ്വാസങ്ങളിൽ കുടുങ്ങികുഴങ്ങുന്ന സർവജ്ഞമാനികളെ അനുകമ്പാമധുരമായ മന്ദഹാസം പൊഴിച്ചും അനന്തരപരമ്പരകൾക്ക് നേർവഴികാട്ടിയും ഉത്തുംഗശീർഷനായ ആ മഹാനുഭാവൻ എന്നും നമുക്ക് മുമ്പിൽ നിലകൊള്ളും'

കൊല്ലവർഷം 1096_മാണ്ടിടക്ക് മാവേലിക്കര തഹസീൽ മജിസ്ട്രേട്ട് ശ്രീ. ആണ്ടിപ്പിള്ളയായിരുന്നു. അദ്ദേഹം കണ്ടിയൂർ ക്ഷേത്രസമീപം താമസിക്കുന്നകാലം കവി_വരിക്കോലിൽ ശ്രീ കേശവനുണ്ണിത്താൻ, സംസ്കൃതവിദ്വാൻ തലവടി എം. കൃഷ്ണപിള്ളശാസ്ത്രി, എന്നിവർ മജിസ്ട്രേററിൻെറ വീട്ടിൽ കൂടി സാഹിത്യചർച്ചയും, സത്സംഗവുംനടത്തിപ്പോന്നു. കോയിക്കൽ ശ്രീ. ജി. കൃഷ്ണപിള്ളയും, വക്കീൽ ശ്രീ. ഗോപാല_ക്കുറുപ്പും ഇടക്കിടെ പങ്കുകൊള്ളുമായിരുന്നു. ചിത്രമെഴുത്ത് ശ്രീ. കെ. എം. വർഗ്ഗീസ്സും; ശ്രീ. ആണ്ടിപ്പിള്ളയുടെ വീട്ടിൽ കൂട്ടുന്നസദസ്സിൽ ഇടക്കിടെ സംബന്ധിക്കാറുണ്ടായിരുന്നു. ശ്രീ. കെ എം. വർഗ്ഗീസ്സ് ശ്രീ. ആണ്ടിപ്പിള്ളയുടെ ഭവനത്തിൽവച്ച് ചട്ടമ്പിസ്വാമിതിരുവടികളുമായി പരിചയപ്പെടുന്നു. ശ്രീ. കെ. എം. വർഗ്ഗീസ്സ് എഴുതുന്നു. (ശതാബ്ദിസ്മാരകഗ്രന്ഥത്തിൽ)

'ഒരു ദിവസം ഞാൻ പതിവിൽ അല്പം നേരത്തെ മജിസ്ട്രേ ററിൻെറ ഭവനത്തിൽ എത്തി. അകത്തുനിന്നും മധുരസ്വരത്തിൽ നാരായണീയത്തിലെ ചില ശ്ലോകങ്ങൾ ആലാപിക്കുന്നതുകേട്ടു കുറച്ചുകഴിഞ്ഞ് ശ്രീ. ആണ്ടിപ്പിള്ള ശ്രീ. ചട്ടമ്പിസ്വാമിതിരുവടികളുമായി മുറിക്കുപുറത്ത് വരാന്തയിൽവന്നു. ദേവത്വവും മനുഷ്യത്വവും കേവലം അരഇഞ്ചുമാത്രം വ്യത്യാസപ്പെട്ടതാണെന്നുപറയുന്നത് വാസ്തവമാണെങ്കിൽ, മനുഷത്വം ഏതാണ്ട് അതിൻെറ പരിപൂർണ്ണതയിലെത്തിചേന്ന ഒരു ആർഷപ്രഭാവമാണ് എൻെറ കൺമുമ്പിൽ പ്രാദുർഭവിച്ചത്. അതിപരിശുദ്ധമായ നിതാന്തബ്രഹ്മചര്യയുടെ നിഗൂഢസിദ്ധിയെ നിർല്ലോഭം വ്യഞ്ജിപ്പിക്കുന്നതായ അദ്ദേഹത്തിൻെറ സാത്വികതേജസ്സ് പരിസരങ്ങളിലെങ്ങും അനിർവചനീയമായ ഒരു വികാരപ്രവാഹത്തെ അലതല്ലിച്ചിരുന്നു. ചരാചരങ്ങളൊന്നാകെ അദ്ദേഹത്തിൻെറ ഏതു് ആജ്ഞകളേയും ശിരസാവഹിപ്പാൻ സന്നദ്ധമായിരിക്കുന്നുവെന്ന് തോന്നുമാറു് രാജയോഗസംസിദ്ധമായ ഒരു ചിൽപ്രകാശം ഒരു ചിന്മഹിമാവ്_ആ അവധുതൻെറ മുഖമണ്ഡലത്തിൽ പ്രഭാപ്രസരം ചെയ്യുന്നതായി എനിക്ക് കാണാമായിരുന്നു.....' ശ്രീ. എം. വർഗ്ഗീസിനെ ശ്രീ. ആണ്ടിപ്പിള്ള പരിചയപ്പെടുത്തി. എല്ലാവരും ആസനസ്ഥരായി. സ്വാമി

തിരുവടികരം ശ്രീ. വർഗ്ഗീസിന്റെ, ചിത്രമെഴുത്തിലുള്ള പുരോഗതിയെപ്പററിയും അദ്ദേഹത്തിന്റെ ചിത്രമെഴുത്തു് ഗുരു ശ്രീ. പി. മുരുകൻതമ്പിയുടെ ചിത്രമെഴുത്തിലുള്ള പ്രാഗല്ഭ്യത്തെപ്പററിയും ചോദിച്ചു് മനസ്സിലാക്കി. ചിത്രമെഴുത്തിലുള്ള തിരുവടികളുടെ അഗാധജ്ഞാനം പ്രകടമാക്കുമാറുള്ള സംഭാഷണം ശ്രീ. വറുഗ്ഗീസിനെ വളരെയേറെ അത്ഭുതപ്പെടുത്തി. ബംഗാളിചിത്രകല, പേർഷ്യൻ ചിത്രകല, അജന്താഗുഹചിത്രകല എന്നിവയെപ്പററിയും, ഇവയിൽനിന്നും തുലോം വിഭിന്നമായ കേരളീയ ചിത്രകലയെപ്പററിയും, രവിവർമ്മാരീതിയുടെ സവിശേഷതയെപ്പററിയും തിരുവടികളുടെ പണ്ഡിതോചിതമായ പ്രസംഗം എല്ലാവരേയും ഹഠാൻ ആകർഷിച്ചു. സ്വാമി തിരുവടികളുടെ ജീവിതലക്ഷ്യത്തെപ്പററിയും, ജാതിവ്യത്യാസം ഇല്ലാതാക്കി ഉച്ചനീചത്വം ഇല്ലാത്ത ഒരു നവീന ഹിന്ദുസമുദായം കെട്ടിപ്പടുക്കുവാനുള്ള തീവ്രമായ അഭിലാഷത്തെപ്പററിയും ശ്രീ. കെ. എം. വർഗ്ഗീസിന്റെ വിലയിരുത്തൽ ഒന്നുനോക്കി കാണുന്നതു് ഭാവി ഹിന്ദുജനതയ്ക്കെങ്കിലും ഉപകാരമായിരിക്കുമല്ലോ? ശ്രീ. കെ. എം. വർഗ്ഗീസിന്റെ ഭാഷയിൽതന്നെ പകർത്തട്ടെ 'നൂററാണ്ടുനൂററാണ്ടുകളായി ജാത്യാചാരശൃംഖലകളുടെ കനംവദ്ധിപ്പിച്ചു്, മനുഷ്യത്വത്തിൽനിന്നു് ആട്ടിപ്പായിക്കേണ്ടതായ ഉച്ചനീചത്വബോധത്തിനു് സദാ എണ്ണയിട്ടുകൊണ്ടു് ഉൽകൃഷ്ടനെന്നും അപകൃഷ്ടനെന്നും, ഉത്തമനെന്നും, ചണ്ഡാലനെന്നും സ്വതന്ത്രനെന്നും ദാസനെന്നും. ശുദ്ധനെന്നും അശുദ്ധനെന്നും, തൊട്ടുകൂടാത്തവനെന്നും, തീണ്ടിക്കൂടാത്തവനെന്നുമുള്ള ചിന്താഗതികളെ അനുനിമിഷം പരിശോധിച്ചു്, അവയെ സന്തതിപരമ്പരകളിലേക്കു് അടിച്ചുകയററി, രാജദണ്ഡിന്റേയും സാമുദായികശിക്ഷകളുടേയും അധികാരചാലനത്തിൽ സ്ഥായിത്വം നൽകി പ്രവർത്തിപോന്ന ശ്രുതിസ്മൃതികളേയും സവർണ്ണാചാരദുർമാർഗ്ഗങ്ങളേയും തട്ടീതകർക്കുവാനായി ചട്ടമ്പിസ്വാമികരം ഏകനായി മുന്നിട്ടിറങ്ങി. അദ്ദേഹത്തിന്റെ ജനനത്തിനു മുമ്പു് ഈവക ശ്രുതിസ്മൃതികളുടെയും, ഉച്ചനീചത്വങ്ങളുടേയും ചരിത്രപരവും അദ്ധ്യാത്മപരവും ദേശീയവുമായ അധികാരാവകാശങ്ങളുടെ നേരെ ശബ്ദം ഉയറുത്തുവാൻ ഒരു മനുഷ്യജീവിയും

ഒരു മണ്ണാംകട്ടയും കേരള ഭൂമിയിൽ ഉദയംചെയ്തിരുന്നില്ല. സം സ്കൃതത്തിൽ എഴുതപ്പെട്ടിട്ടുള്ളതെല്ലാം വേദോക്തങ്ങളും പ്രാമാണികഗ്രന്ഥങ്ങളുമാണെന്നും അവയെല്ലാം അക്ഷരംപ്രതി അനുഷ്ഠേയമാണെന്നുമുള്ള മാമൂലിന്റെനേരെ ആണത്തത്തോടും, പാണ്ഡിത്യത്തോടുംകൂടി തലയുയർത്തി സമരകാഹളം മുഴക്കിയ ധീരസേനാനി അദ്ദേഹം മാത്രമായിരുന്നു, ദ്രാവിഡരായ നാഗവംശജരെ, സവർണ്ണമതത്തിലെ ശൂദ്രരും ബ്രാഹ്മണരുടെ പാദദാസന്മാരുമായി അഷ്ടഗന്ധമിട്ടുറപ്പിച്ച് മുദ്രവെച്ചിരുന്ന കള്ളപ്രമാണങ്ങളുടെ കാരാഗൃഹഭിത്തികളെത്തന്നെ ആദ്യമായി ഇടിച്ചുനിരത്തുവാൻ, കരുത്തുനിറഞ്ഞ ഉരുക്കുമുഷ്ടികൾ ഒന്നാമതായി നീട്ടിയ ധീരവീരൻ അദ്ദേഹം മാത്രമായിരുന്നു. നമ്പൂരിക്കും ക്ഷത്രിയനും, നായർ സ്ത്രീയിൽ ജനിച്ച സ്വന്തം സന്താനങ്ങളെ സ്പർശിക്കപോലും ചെയ്യുന്നത്, നിന്ദ്യവും അശുദ്ധവുമാണെന്ന് അധികാരപൂർവ്വം വിളമ്പരം ചെയ്തിരുന്ന ശ്രുതിസ്മൃതികളെ തച്ചുടയ്ക്കാതെ ഈ കേരള ഭൂമിയിൽ അധോവർണ്ണങ്ങൾക്കും അവാന്തരവർണ്ണങ്ങൾക്കും. രക്ഷനേടുവാൻ സാധ്യമല്ലെന്ന് ആദ്യമായി ദീർഘദർശനംചെയ്ത മർമ്മഗ്രാഹിയും അദ്ദേഹമായിരുന്നു. ഉൽകൃഷ്ടസവർണ്ണത്വത്തിന്റെ ഉന്നതദുർഗ്ഗത്തിൽ ചെങ്കോലേന്തിവാണിരുന്ന ബ്രാഹ്മണവൈദിക മേധാവിത്വം എന്നേക്കുമായി തകരണമെങ്കിൽ ശ്രുതിസ്മൃതികളുടെ കഴുത്തിൽത്തന്നെവേണം ആദ്യമായി കഠാരി തറയ്ക്കേണ്ടതെന്നും സൂക്ഷ്മഗ്രാഹിയായ സ്വാമികണ്ടുവച്ചു ' അങ്ങനെയാണും പുലവാലായ്മകളുടെ ദൈർഘ്യം ബ്രാഹ്മണക്കൊപ്പമായി നായർക്കും നിശ്ചയിക്കണമെന്നവാദം സമുദായം മുന്നോട്ടുവച്ചതു്. അതു് വലിയ കോലാഹലംതന്നെ സൃഷ്ടിച്ചു ബ്രാഹ്മണവൈദികർ അതിനെ എതിർത്തു ഒടുവിൽ കാലം അതനുവദിക്കേണ്ടിവന്നു. സ്വാമി അന്നു് ഇറക്കിയതാണു് പ്രാചീനമലയാളം എന്ന ഗ്രന്ഥം അതിൽകൂടി നായർ, ചതുർവർണ്ണ്യവ്യവസ്ഥയിൽപെട്ട ശൂദ്രവർഗ്ഗമല്ലെന്നും തിരുവടികൾ സ്ഥാപിച്ചു.

ശ്രീ. സി എസ്സ്. സുബ്രഹ്മണ്യൻപോററി ചില മധുരസ്മരണകൾ കുറിക്കുന്നു. തിരുവനന്തപുരത്തെ വഴുതയ്ക്കാട്ടു് സംഗീതവിദ്വാനായ ഒരു കണിയാരുണ്ടായിരുന്നു. അദ്ദേഹത്തിനു്

ഫിഡിൽവായനയിൽ കൂടുതൽ സാമർത്ഥ്യം ഉണ്ടായിരുന്നതു കൊണ്ട്, അതിൽ താല്പര്യമുണ്ടായിരുന്ന ശ്രീ. പോററിയുടെ ഭാര്യയെ, പഠിപ്പിക്കുവാൻ അയാളെ നിയോഗിക്കപ്പെട്ടു. ഈ കണിയാരുടെ വീട്ടിൽവച്ചാണ് ശ്രീ. പോററി സ്വാമിതിരുവടികളെ കാണുന്നതും, കണിയാർ പരിചയപ്പെടുത്തികൊടുക്കുന്നതും. കണിയാരും സ്വാമിതിരുവടികളും അന്ന് പാടുകയും ഫിഡിൽവായിക്കുകയും ചെയ്തു. ഉത്തരേന്ത്യാക്കാരനായ ഒരു പട്ടാളഉദ്യോഗസ്ഥൻ, ഒരു ദിവസം വളരെ നീളമുള്ളതും വിചിത്രാകൃതിയും തെക്കേ ഇൻഡ്യയിൽ കണ്ടിട്ടില്ലാത്തതുമായ ഒരു സംഗീതോപകരണവുംകൊണ്ട്, ശ്രീ. പോററിയുടെ വീട്ടിലെ സംഗീതസദസ്സിൽ എത്തിയതായി അദ്ദേഹം സ്മരിക്കുന്നു. ശ്രീ. സ്വാമികളും കണിയാരും അവിടെയുണ്ടായിരുന്നു. പട്ടാള ഉദ്യോഗസ്ഥൻ തന്റെ യന്ത്രം തന്മയത്വമായിവായിച്ച്; പാട്ടും പാടി സദസ്യരെ അമോദിപ്പിച്ചു. സ്വാമിതിരുവടികൾ ഉടനെ ആ യന്ത്രംവാങ്ങി ശ്രുതിമീട്ടി വൈദഗ്ദ്ധ്യത്തോടെ വായിച്ചു. എല്ലാവരും അത്ഭുതസ്തബ്ധരായി. ആ ഉദ്യോഗസ്ഥനും വിസ്മയഭരിതനായി സ്വാമിയെ പ്രകീർത്തിച്ചു. ശ്രീ. പോററിഅവർകൾ പറയുന്നത്, ദിവ്യനായ സ്വാമികൾക്ക് ഒന്നും അസാദ്ധ്യമായിരുന്നില്ല എന്നാണ്.

മന്നിൽധീശക്തിയെത്രുണ്ടയതുമെത്രവരെ
ക്കേറുമായക്തിമുററും
ധന്യംവിജ്ഞാനവും ജ്ഞാനവുമിഹമനുജ–
നെത്രമാത്രംവരുത്താം
എന്നാലുംതാഴ്മകൊള്ളാമെതുവരെ ഇതുകൾ
ക്കൊത്ത ദൃഷ്ടാന്തമാമീ–
കുഞ്ഞൻചട്ടമ്പിയോഗീശ്വരനനവധിനാൾ
വാഴ്ക നമ്മക്കലോകേ.

എന്നിങ്ങനെ ശ്രീ. സി. എസ്സ് സുബ്രഹ്മണ്യൻപോററി സ്വാമിതിരുവടിയുടെ ഷഷ്ടിപൂർത്തിസ്മാരക ഗ്രന്ഥത്തിൽ എഴുതുന്നു

ചട്ടമ്പിസ്വാമി തിരുവടികളുടെ സമാധിരംഗത്തെപ്പററി, ശ്രീ. കമ്പളത്തു് ശങ്കുപ്പിള്ളയുടെ സെക്രട്ടറിയായിരുന്ന ശ്രീ. തയ്യിൽ കൃഷ്ണപിള്ള ഇങ്ങനെ പറയുന്നു.

'പതിവിലധികം ആളുകൾ മേടം 23-ാംതീയതി വായനശാലയിൽ സ്വാമിദർശനത്തിനുവന്നിരുന്നു. വിളവുംകോട്ട്, തിരുവനന്തപുരം, മുതലായ സ്ഥലങ്ങളിൽനിന്നും സ്വാമികളുടെ പഴയ പരിചയക്കാരായ പലരും അക്കൂട്ടത്തിലുണ്ടായിരുന്നു. ആഗതരോട് കുശലപ്രശ്നംചെയ്ത് ഉച്ചയ്ക്കുമുമ്പ് എല്ലാവരേയും യാത്രയാക്കി. അന്ന് ഉച്ചയോടുകൂടിവന്ന ഒരു ഗഞ്ചിറ വായനക്കാരനെക്കൊണ്ട് ഗഞ്ചിറ വായിപ്പിക്കുകയും, സ്വാമികൾ അതുവാങ്ങി വായിച്ചുകേൾപ്പിക്കുകയും ചെയ്തു. പതിവിലധികം ഉത്സാഹശീതനായി കഴിഞ്ഞുകൂടി. ഉച്ചകഴിഞ്ഞ് കമ്പളത്ത് ശ്രീ ശങ്കുപ്പിള്ള അവർകളും ഞാനും മററും വായനശാലയുടെ മുൻവശത്തുള്ള പന്തലിൽ ഇരിക്കുകയായിരുന്നു. മണി മൂന്നടിക്കുന്ന ശബ്ദം കുറച്ചുമുമ്പായികേട്ടു. സ്വാമികൾ കിടന്നിരുന്ന മുറിയിൽ വേറെ ആരും ഉണ്ടായിരുന്നില്ല. സ്വാമികൾ എന്തോ വിളിച്ചുപറയുന്നതുകേട്ട് ഞാൻ അകത്തേക്കുചെന്നു 'പണിക്കരെ വിളിക്കൂ, എനിക്ക് എഴുനേററിരിക്കണം' എന്നരുളുകയാൽ ഞാൻ പെട്ടെന്ന് പണിക്കരെ വിളിച്ചുകൊണ്ടുവന്നു. ഞങ്ങൾ സ്വാമികളെ എഴുനേല്പിച്ചിരുത്തി. സ്വാമികൾതന്നെ കാലുകൾ പത്മാസനനിലയിൽ പിണച്ചിരുന്നു. ദൃഷ്ടികൾ ഊർദ്ധ്വഭാഗത്തേക്ക് ഏകാഗ്രമായി നില്കുന്നത് കാണപ്പെട്ടു. അവ ഏകദേശം അരമണിക്കൂർകൊണ്ട് സാവധാനം അടഞ്ഞു.

തല്ക്കാലം സ്വാമികൾക്ക് എന്തോ കൂടുതൽ അസുഖമുണ്ടെന്നു മനസ്സിലാക്കി. പുറത്തുനിന്നവരിൽ ശങ്കുപ്പിള്ള അവർകൾ വാതുക്കൽവന്ന് 'എങ്ങനെ ഇരിക്കുന്നു' എന്ന് ഞങ്ങളോട് ചോദിച്ചുകൊണ്ടിരുന്നു സമാധിയായെന്ന് മനസ്സിലാക്കാൻ കഴിയാത്ത ഞങ്ങൾ വിശേഷമൊന്നുമില്ലെന്നു മറുപടികൊടുത്തു. സ്വാമികൾ നിശ്ചേഷ്ടനായി കാണപ്പെട്ടപ്പോൾ മാത്രമേ സമാധിയാണെന്നുള്ള വിവരം ഞങ്ങൾ ഗ്രഹിച്ചുള്ളു.'

ശ്രീ. ചട്ടമ്പിസ്വാമികളും, പെരുന്നെല്ലിൽ കൃഷ്ണൻ വൈദ്യനുമായുള്ള സൗഹൃദബന്ധം, വളരെ കേൾവിപ്പെട്ടതാണ്. സ്വാമിതിരുവടികളും നാരായണഗുരുസ്വാമികളും വൈദ്യരുടെ നെടുമങ്ങാട്ടുള്ള 'പുത്തൻവിള' എന്ന ഭവനത്തിൽ സഹവാസി

ക്കാറുണ്ടായിരുന്നു. ഒരു നാരം വൈദരുടെ ഭവനത്തിനടുത്തുള്ള ഒരു ചോലയിൽ സ്വാമികരം വൈദ്യരുമായി കുളിക്കാൻ പോയി. പോകുന്നവഴി തൊട്ടാവാടിയും മററും നിറഞ്ഞുകിടക്കയായിരുന്നു. സ്വാമികരം ഒരു പാമ്പിൻെറ മേൽചവിട്ടി. പാമ്പ് ചീററി തിരുവടികളുടെ കാൽവിരലിൽ കടിച്ചു. സ്വാമികരം പാമ്പിനെ ആശ്വസിപ്പിച്ച് പറഞ്ഞുവിട്ടു. തിരുവടികരം; കടിച്ച കോരംവായിൽനിന്നും രക്തം ഞെക്കിയെടുത്ത് കളഞ്ഞു. അത്രതന്നെ. മററൊന്നും ചെയ്തുമില്ല. സംഭവിച്ചുമില്ല. പെരുന്നെല്ലിയും ഒരു നല്ല കവിയായിരുന്നു. യാത്രയിൽ ഇരുവരും ഒപ്പത്തിനൊപ്പം കവിതകരം സ്വയം ഉണ്ടാക്കി രസിക്കുമായിരുന്നു സ്വാമിയുടെ പെരുന്നെല്ലിയോടും. വെളുത്തേരിയോടുമുള്ള സഹവാസം അക്കാലത്തു് ജാതിയുടെ പേരിൽ വിമർശനവിധേയമായിട്ടുമുണ്ട്.

ശ്രീ. മന്നത്തു് പത്മനാഭൻ പറയുന്നു; ഇത്ര വിശിഷ്ടനായ ഒരു മഹാപുരുഷൻ നമ്മുടെ ഇടയിൽ ഉണ്ടായിട്ടും; നമുക്ക് അദ്ദേഹത്തെവേണ്ടവണ്ണം ഉപയോഗപ്പെടുത്താൻ കഴിയാഞ്ഞതു് ദൗർഭാഗ്യമെന്നല്ലാതെന്തുപറയാൻ! ശ്രീ. ശങ്കുപ്പിള്ളക്കെങ്കിലും അതിന് കുറച്ചെങ്കിലും സാധിച്ചതിൽ നായർ സമുദായത്തിന് അഭിമാനിക്കാം. പന്മന ആശ്രമം സ്വാമിതിരുവടികളുടെ സ്മാരകമായി പരിലസിക്കുന്നുണ്ടല്ലോ.' എന്നാൽ ആ സ്മാരകം കാലാനുസൃതമാക്കി തീർക്കുവാൻ ഭാരവാഹികരംക്ക് ഇന്നും കഴിഞ്ഞില്ലല്ലോ എന്നു് ശങ്കിക്കുന്നവർ ധാരാളം ഉണ്ട്

സദസ്യതിലകൻ ശ്രീ. ടി. കെ. വേലുപ്പിള്ള ഇങ്ങനെ സ്മരിക്കുന്നു. 'സമത്വവും സാഹോദര്യവും ആ പണ്ഡിതസാർവഭൗമനിൽ മൂർത്തീകരിച്ചിരിക്കുന്നു. ജഡ്ജിയോടും ദിവാൻജിയോടും വെളുത്തേടനോടും വഴിപ്പുകാരനോടും, ഒന്നുപോലെ അദ്ദേഹം പെരുമാറിയിരുന്നു. ബ്രഹ്മാണ്ഡം മുഴുവനും അകത്താക്കിയിരുന്ന ദിവ്യപുരുഷൻെറ ദൃഷ്ടിയിൽ, നിസ്സാരന്മാരായ മനുഷ്യർ തമ്മിലുള്ള വ്യക്തിവ്യത്യാസം നിഴലിക്കയില്ലല്ലോ. ചട്ടമ്പിക്ക് സകല ചരാചരങ്ങളും ഒന്നുപോലെയായിരുന്നു.

ചട്ടമ്പിസ്വാമിതിരുവടികളെപ്പററി മഹാകവി വള്ള ത്തോൾ എഴുതിയ 'തൃപ്തിപൂണ്ടാലും നിത്യം' എന്ന കവനതല്ല ജത്തിലെ ചില വരി പകർത്തട്ടെ.

'തത്ത്വമസ്യാദി മഹാവാക്യോപദേശത്താൽപ്പോ-
ലത്തിരുമുഖം വാണീദേവിതൻകേളിപത്മം
സ്നിഗ്ദ്ധമാംകണ്ഠത്തിൽനിന്നുയർന്ന ഗീതത്താലും
നിസ്തന്ദ്രചിദാനന്ദമരന്ദം ഇളകിപ്പേന്നു.
ഭക്തർക്കുമന്ത്രോപാസ്തിന്യാസങ്ങൾ നിർദ്ദേശിക്കു-
മത്തൃക്കൈവിരലുകളൊപ്പമേവിളയാട-
സാഹിത്യരസമുതിർക്കുന്ന തൂലികമേലും,
മോഹനവീണാവേണുമൃദംഗാദികളിലും.
ശാന്തിയെപ്പരത്തുമാസ്വാമിതൻ മുന്നിൽച്ചെന്നാൽ
ശാർദ്ദൂലഭുജംഗാദിഹിംസ്രജാതികൾപോലും
ചിക്കെന്നുഭാവംമാററി ശിഷ്യർപോലൊതുക്കത്തിൽ
നില്ക്കുയേപതിവുള്ളു, ഹാ! തൊഴാം തപോരാശേ!
ചിത്തമേ, പോരുംയത്നം നീയൊതുകുട്ടിയെറു:
സ്വത്തിവ്യപുരുഷൻെറ മാഹാത്മ്യമൊരർണ്ണവം.
അപ്പുണ്യോത്തരതീർത്ഥചരണസ്മരണത്തേ-
നപ്പാപ്പംനുകർന്നുനി തൃപ്തിപൂണ്ടാലംനിത്യം.

സ്വാമിതിരുവടികളുടെ കവിത എഴുത്തിലുള്ള വാസനയെ ദ്യോതിപ്പിക്കുന്ന ചില ശ്ലോകങ്ങളെങ്കിലും കുറിക്കാം.

മേലേമേലേപയോധൗതിരനിരനിരയത്തുപോൽ
ഗദ്യപദങ്ങളോർക്കും-
കാലേകാലേഭവിപ്പാൻ ജഗമതിലൊളിവായ്
ചിന്നിടുംതേൻകുഴമ്പേ!
ബാലേ, ബാലേ, മനോജ്ഞേ, പരിമൃദുലതനോ!
യോഗിമാർനിത്യമുണ്ണും-
പാലേ, ലീലേ! വസിക്കെൻ മനസിസുകൃതസന്താന
വല്ലീ! സൂചില്ലീ.

കൊററിനാട്ട് ശ്രീ. നാരായണപിള്ള, സ്വാമിതിരുവടികൾക്ക് അയച്ച പദ്യത്തിലുള്ള എഴുത്തിനുമറുപടി.

പൊന്നമ്മാ, തങ്കമേ, യെന്നിരുനയനമണി-
ക്കാതലേ, ഭൂതലേയ-
മ്മിന്നിൻക്കൂട്ടംസ്വരൂപിപിച്ചൊളിവഴിവിതറും
കോമളാംഗാമലാബ്ധേ!
കന്നൽക്കംതോലിനൽകും തവമധുരമൊഴി-
ത്തേനൊഴുക്കിന്മുഖത്തേ-
ക്കെന്നെൻകർണ്ണങ്ങൾ രണ്ടുംവരുവതിനരുളും
ചന്ദ്രചൂഡൻനജാതേ,
ശ്രീമാനായും‌ചിരംജീവികളിലൊരുവനാ-
യും, ശിവജ്ഞാനിവർഗ്ഗ-
ക്കോനായും, വീരനായുംസുജനഹൃദയമാ-
മാമ്പലിന്നിന്ദുവായും.
സീമാതീതാനുകമ്പാമൃതജലനിധിയാ
യും. ജനങ്ങൾക്കശേഷം
നേതാവായും ഭവിച്ചിങ്ങുരുതരസുഖിയായ്
വാഴ്കനീ, വാഴ്കയെന്നും!

മനുഷ്യന്റെ ജന്മാവകാശമാണ്, ആദ്ധ്യാത്മികജ്ഞാനം നേടുകയെന്നുള്ളത് ആദ്ധ്യാത്മികജ്ഞാനം നേടിയിട്ടില്ലാത്ത ഒരു ജനത ഒരിക്കലും സംസ്കാരമോ പുരോഗതിയോ നേടുന്നില്ല. ഹിന്ദുമതത്തിലെ ശൂദ്രവർഗ്ഗത്തിന് അനാദികാലംമുതൽ ആദ്ധ്യാത്മികജ്ഞാനം നിഷേധിക്കപ്പെട്ടിരുന്നു തന്മൂലം ശൂദ്രവർഗ്ഗം സംസ്കാരശൂന്യരും പുരോഗമനേച്ഛ ഇല്ലാത്തവരുമായി ജീവിക്കേണ്ടിവന്നു. ഹിന്ദുമതത്തിലെ ജാതിയമായ അനാചാരങ്ങൾ പ്രബലന്മാരായ പുരോഹിതവർഗ്ഗം, അവരുടെ സ്വാർത്ഥലാഭത്തിനായി ശൂദ്രരുടെ മേൽ അടിച്ചേൽപ്പിച്ചു. ക്രമേണ അത് നിയമവുമായി. ഈ ആദ്ധ്യാത്മികമായ അടിമത്വത്തിനെതിരെ വാളെടുത്ത ധീരസേനാനി ആയിരുന്നു ശ്രീ. ചട്ടമ്പി സ്വാമിതിരുവടികൾ. നായർ സമുദായത്തെ സവർണ്ണരായി കണക്കാക്കപ്പെട്ടിരുന്നു എങ്കിലും നിയമപരമായി ശൂദ്രരായി പുരോഹിതവർഗ്ഗം കണക്കാക്കി. ബ്രാഹ്മണരുടെ വിടുപണികൾ സ്ത്രീകളുമായി സംബന്ധംകൂടുന്നതിനും ഇതു് സഹായിച്ചു. ശ്രീ.

ചട്ടമ്പിസ്വാമികൾ ഈ അധമമായ ആചാരമാർഗ്ഗത്തെ എതിർത്തുതോൽപിച്ചു. എന്നാലും ഈ ജാത്യാചാരം ഇന്ന് ക്ഷേത്രങ്ങളിൽ അഭയം തേടിയിരിയിരിക്കുകയാണ്. ക്ഷേത്രങ്ങൾ ഹിന്ദുജനതയുടെ പൊതുസ്വത്താണെങ്കിലും അവിടെ അബ്രാഹ്മണക്ക് പലതും നിഷേധിക്കപ്പെട്ടിരിക്കുന്നു.

ശ്രീ. ചട്ടമ്പിസ്വാമിതിരുവടികളുടേയും, ശ്രീ. നാരായണഗുരുസ്വാമികളുടേയും സംയുക്തമായ തീരുമാനത്തിലൂടെയാണ്; ജാതിവ്യവസ്ഥകളുടെ കർക്കശമായ ദുരാചാരങ്ങൾ ഏതാണ്ടുതകർന്നത്. സൗകര്യം പരിഗണിച്ച് നാരായണഗുരുസ്വാമി ഈഴവസമുദായത്തിലും, സ്വാമിതിരുവടികൾ നായർ സമുദായത്തിലും കൂടുതൽ മുൻകൈ എടുത്ത് പ്രവർത്തിച്ചു എന്നുപറയാം. ശ്രീ. നാണുഗുരുസ്വാമിക്ക്, തന്റെ സമുദായത്തെ ഉണർത്തുന്നതിൽ വളരെ കൂടുതൽ വിജയിക്കുവാൻ കഴിഞ്ഞുവെന്ന് അനുഭവത്തിൽ കാണുവാനുണ്ട് മറിച്ചാണ് നായർ സമുദായത്തിന്റെ അവസ്ഥ പുരോഹിതവർഗ്ഗത്തോടും ജാതിബ്രാഹ്മണരോടും നായന്മാർക്കുള്ള സവർണ്ണബന്ധത്തിനു പുറമെ, സംബന്ധമുറയ്ക്കുള്ളബന്ധവും; വിടുപണിക്കാരെന്ന ബന്ധവും കൂടിയായതുകൊണ്ട്; നിവർന്ന് നില്ക്കാൻ കഴിയാതെപോയി എന്നുതോന്നുന്നു. അതുകൊണ്ടാണല്ലോ നായർ സമുദായത്തിന് ഒരാചാര്യനെ കണ്ടെത്താൻ കഴിയാതെപോയത്. ഇന്നും നായർ സമുദായത്തിലെ ഒരു നല്ലപങ്ക് ആളുകൾ ആദ്ധ്യാത്മികവിഷയങ്ങളിലും ക്ഷേത്രാചാരങ്ങളിലും പുരോഹിതരുടെ പിണിയാളുകളായി വർത്തിക്കുന്നത്. ചട്ടമ്പിസ്വാമിതിരുവടികളുടെ പ്രവർത്തനഫലങ്ങൾക്ക് മങ്ങലേല്പിച്ചുകൊണ്ടാണ് ഇന്ന് N. S. S. ഉൾപ്പെടെയുള്ള സമുദായാംഗങ്ങളുടെ പോക്ക്. തിരുവടികളുടെ ശിഷ്യപരമ്പരപോലും, ഗുരുവിന്റെ ആശയാഭിലാഷങ്ങൾക്ക് പ്രോത്സാഹനം നല്കാറില്ല. പ്രമുഖരെന്ന് കരുതുന്ന ചിലരെങ്കിലും പറയുന്നത് ഇതൊക്കെ അറിഞ്ഞിട്ട് എന്തുവേണം ഭക്തിപോരെ എന്നാണ്. ഹാ കഷ്ടം! എന്നല്ലാതെ എന്തു പറയാൻ.

## അനുബന്ധം 1

അനാദികാലം മുതൽ, ഭാരതീയ ഹൈന്ദവതത്വശാസ്ത്രങ്ങൾ ആര്യഭാഷയായ സംസ്കൃതത്തിലും ദ്രാവിഡഭാഷയായ തമിഴിലും ആണ് പ്രചരിച്ചത്. കേരളീയരായ നമുക്ക് ഈ രണ്ടുഭാഷയും അന്യംപോലെയായി. തമിഴിൽ ഉയിർകൊണ്ട് മലയാളം, സംസ്കൃതഭാഷയിലാണ് വളർന്നത്. അതുകൊണ്ട്, മലയാളക്കാർ കൂടുതൽ സംസ്കൃതഭാഷയോട് ബഹുമാനംപുലർത്തി. അമ്മയായ തമിഴിനെ ഉപേക്ഷിച്ചു. ഇതിന്റെ ഫലമായി നമ്മുടെ ആദ്ധ്യാത്മിക ജ്ഞാനശാഖ സംസ്കൃത നിബന്ധങ്ങളുടെ തർജ്ജിമകളും. ബ്രാഹ്മണപ്രശംസാപരങ്ങളുമായി ഹിംസാപരമായ യാഗത്തെ അഗസ്ത്യമഹർഷി ശക്തിയായി എതിർത്തു. അഹിംസാപരമായി യാഗം അഗസ്ത്യർ നടത്തിയതായും 'ഭാരതം' എന്ന ഇതിഹാസത്തിൽ പറയുന്നു. സംസ്കൃതകൃതികൾ വേദാന്തസംബന്ധികളും തമിഴ്കൃതികൾ സിദ്ധാന്തപരങ്ങളെന്നും പറയപ്പെടുന്നു. ഈ രണ്ടു മാർഗ്ഗങ്ങളുടേയും ലക്ഷ്യം ഒന്നാകയാൽ, ആചാരത്തിലെ വ്യത്യാസം അപ്രധാനമെന്നു് സ്വാമികൾ കരുതുന്നു. സാത്വികമായ മനനവും നിദിദ്ധ്യാസവുംകൊണ്ട് മനസ്സിനെ നിശ്ചഞ്ചലമാക്കി പൂർണ്ണബ്രഹ്മസങ്കല്പത്തിലെത്തുന്നു. പ്രാണായാമംവഴി മനസ്സിനെ ഏകാഗ്രമാക്കി, പടിപടിയായി സിദ്ധികൾ കൈവരിച്ചു് പൂർണ്ണജ്ഞാനം പ്രാപിക്കുന്നു. അങ്ങനെ വേദാന്തമെന്നും, സിദ്ധാന്തമെന്നും രണ്ടുപക്ഷം പ്രചരിച്ചിരുന്നു. ദക്ഷിണേന്ത്യക്കാരായ ദ്രാവിഡഗോത്രക്കാർ അധികവും സിദ്ധാന്തപക്ഷക്കാരായിരുന്നു അഗസ്ത്യർ, മാണിക്യവാചകർ, ജ്ഞാനസംബന്ധർ, പട്ടണത്തുപിള്ളയാർ മുതലായവർ ദൃഷ്ടാന്തം. സർവസംഗപരിത്യാഗം ഒന്നുമാത്രമേ അവർ സന്ന്യാസചിഹ്നമായി സ്വീകരിച്ചിരുന്നുള്ളു. സാങ്കേതികശബ്ദജടിലമല്ലാത്ത ദ്രാവിഡഭാഷ പാടലുകളിൽകൂടി അവർ തത്വസംഹിതകൾ പ്രചരിപ്പിച്ചു. അവർ സന്ന്യാസമഠങ്ങൾ സ്ഥാപിച്ചില്ല. വാസ്തവം പറഞ്ഞാൽ ലക്ഷ്യബോധത്തിൽ വേദാന്തവും, സിദ്ധാന്തവും വ്യത്യസ്തമല്ല. സന്ന്യാസത്തിന്റെ ബാഹ്യലക്ഷണമായ കാഷായവസ്ത്രം, കമണ്ഡലു ഇതൊന്നും സിദ്ധാന്തപക്ഷക്കാർക്കില്ല. ചട്ടമ്പിസ്വാമികളും ഈ മാർഗ്ഗമാണ് സ്വീകരിച്ചത്.

കേരളത്തിൽ ഒരു ശരിയായ സന്യാസിപരമ്പര ഉണ്ടായിരുന്നു എന്നു് തോന്നുന്നില്ല. അതുകൊണ്ടു്, ചട്ടമ്പിസ്വാമികൾ കൂടുതലായി ശൃംഗേരിമഠത്തെ അനുകരിച്ചു എന്നു് പറഞ്ഞാൽ തെററില്ല. ബാഹ്യചിഹ്നങ്ങളിലും ദീക്ഷാനാമങ്ങളിലും, മഹാവാക്യോപദേശത്തിലും ശൃംഗേരിമഠത്തിൻെറ ആദർശം സ്വീകരിച്ചു എന്നുപറയാം. ചട്ടമ്പിസ്വാമിപരമ്പര 'തീത്ഥപാദ' എന്നോ 'തീർത്ഥ' എന്നോ ദീക്ഷനാടത്തിൻെറ കൂടെക്കൂട്ടിചേർത്തു്, 'തത്ത്വമസി' എന്ന മഹാവാക്യം ഉപയോഗിക്കുകയുംചെയ്യുന്നു. തീത്ഥൻ എന്നാൽ, ഗംഗ, യമുന, സരസ്വതി എന്നീ മൂന്നുനദികളുടെ സംഗമത്തിൽ (ത്രിവേണിയിൽ) സ്നാനം ചെയ്യുവൻ എന്നു് വിവക്ഷ. എന്നാൽ സരസ്വതി എന്നൊരു നദി ത്ര്യവേണിയിൽ ചേരുന്നതായി ഇപ്പോഴില്ല. പണ്ടുണ്ടായിരുന്ന പിന്നീടു് വററിയതോ എന്നും പറയാനാവില്ല. അതൊരു അന്തർവാഹിയാണു്, ഇപ്പോഴും ഉണ്ടു്, എന്ന വിശ്വാസവുംനിലനില്ക്കുന്നുണ്ടു്. വേദാന്തപരമായി മറ്റൊരർത്ഥമുണ്ടു്. ഇഡപിംഗല എന്ന നാഡികളിൽക്കൂടി പായുന്ന പ്രാണവായുവിനെ, പൂരകരേചകമാർഗ്ഗേണ സുഷ്മനയിൽക്കൂടി നിദ്രയിലിരിക്കുന്ന കുണ്ഡലിനി ശക്തിയെ (Serpentene Pouwcr) തട്ടിയുണർത്തി സഹസ്രാരപത്മത്തിൽ എത്തിക്കുന്ന പ്രാണായാമക്രിയ ചെയ്യുന്നവൻ എന്നു്. എങ്ങനെയായാലും ജ്ഞാനയോഗത്തിൽ തത്ത്വമസി സ്വാംശീകരിച്ചവൻ എന്നു് അത്ഥമാകും.

## അനുബന്ധം 2

ശ്രീ. ചട്ടമ്പിസ്വാമികളുടെ ഏററവും ആധികാരികമായ ഗ്രന്ഥമാണു്; ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ പ്രസാധനംചെയ്ത 'അദ്വൈതചിന്താപദ്ധതി' എന്ന ഗ്രന്ഥം. അതിൻെറ മുഖവുരയിൽ പറയുന്നു (പേജ് 22)

'സാമന്താനാം ദ്വിജാതീനാം:പരിചാരകഃ

എന്ന നിയമപ്രകാരം (നായന്മാരെ) പരിചാരകന്മാരാക്കി തീക്കുവാൻ ആര്യന്മാക്കു് കഴിഞ്ഞു. തന്നിമിത്തം യോഗവേദാന്താദിമാർഗ്ഗങ്ങളിൽ ഉണ്ടായിരുന്ന നായന്മാരുടെ പുരോഗതി തടയ

പ്പെട്ടു. കേരള ബ്രാഹ്മണരാണെങ്കിൽ ഭൂരിപക്ഷവും പൂർവ്വമീമാം സകരാണ്. ശ്രീ. ശങ്കരഭഗവൽപാദരെപ്പോലും ദ്വേഷിച്ചതിൽ നിന്നും, ജ്ഞാനമാർഗ്ഗത്തോടുള്ള അവരുടെ വെറുപ്പ് അനുമാനി ക്കാവുന്നതാണ്, പിന്നീട് അബ്രാഹ്മണർക്ക് അംഗീകരിക്കാ വുന്ന ഒന്ന് ഭക്തിമാർഗ്ഗം മാത്രമായിരുന്നു. തുഞ്ചത്തു് ഗുരുപാ ദരുടെ കാരുണ്യംകൊണ്ടു് ആ മാർഗ്ഗത്തിൽ അപൂർവ്വംചിലർ പു രോഗമിച്ചു. പക്ഷെ ജ്ഞാനപൂർവ്വകമല്ലാത്ത ഭക്തിയോഗം, പലപ്പോഴും മൂഢതയിലേക്കാണ് ജനങ്ങളെ നയിക്കാറുള്ളതു്. ഭാരതത്തിലെ ഹിന്ദുമുസ്ളീം ലഹളകൾക്കുതന്നെ കാരണം ഈ മൂഢഭക്തീയല്ലേ എന്നു് സംശയിക്കേണ്ടിയിരിക്കുന്നു. ഈ മൂഢഭക്തിയെ എതിർക്കുവാൻ അറിവുള്ളവർപോലും തയ്യാറാ കുന്നില്ല. രാഷ്ട്രീയപാർട്ടികളും ഇതിനനുകൂലിക്കപ്പെടുന്നു. ശരിയായ മതബോധമില്ലായ്മ, തന്മൂലമുള്ള മതചൂഷണം, ഇതെല്ലാംമൂലം നാട്ടിലെ മതസൗഹാർദ്ദം ഹനിക്കപ്പെടുകയാണ്.

വിദ്യാധിരാജ ശ്രീ. ചട്ടമ്പിസ്വാമികൾ സ്ഥാപിച്ചതീർത്ഥ പാദപരമ്പയിൽപെട്ട പല ആശ്രമങ്ങളും ഇന്നു് തിരുവിതാം കൂർ ഭാഗത്തുണ്ടു്. അവയിൽ പ്രവർത്തനമുള്ളതു് വളരെകുറച്ചു് ആശ്രമങ്ങൾമാത്രം ചട്ടമ്പിസ്വാമികളുടെ ആദർശങ്ങളെ ബലി കഴിക്കാതെ; അദ്ദേഹത്തിൻെറ ആധികാരികവും ആധുനികവു മായ ജ്ഞാനാദേശത്തിനനുസരണമായ കർമ്മപദ്ധതികൾ പ്രാ യോഗികമാക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന തീർത്ഥ പാദന്മാർ വിരളമാണ്. കാലഘട്ടത്തിൻെറ ആദർശമായ മത നിരപേക്ഷത, ലോകസേവനം, ധർമ്മാചരണം, ലളിതജീവിതം ഉയർന്നചിന്ത, സമത്വഭാവന മുതലായവ വളർത്തി എടുക്കുവാൻ പ്രേരിപ്പിക്കണം സത്യം, ധർമ്മം, അഹിംസ എന്നിങ്ങനെയുള്ള മൂല്യങ്ങൾക്ക് ഊന്നൽ നൽകി ആചാരപദ്ധതികൾ വിഭാവന ചെയ്യണം. ജാതീയമായ അനാചാരങ്ങളെ എതിർത്തു് തോ ല്പിക്കണം. ഈശ്വരസങ്കല്പം അത്യുന്നതമായ സംസ്കാരഫലപ്രാ പ്തിക്കായി ഏകതാഭാവത്തിൽ സർവാശ്ലേഷിയാക്കണം.

ചട്ടമ്പിസ്വാമികളെ ജഗദ്ഗുരുവായി സങ്കല്പിച്ചു് ഏക ദൈവവിശ്വാസവും, ഏകവർണ്ണഭാവനയും വളർത്തിയെടുക്കണം.

ഇത്തരം ഉന്നതാദർശങ്ങളോടു് യോജിപ്പുള്ളവർക്കു് ഒത്തുചേർന്നു കൂടെ. അതല്ലേവേണ്ടതു് അതിലേക്കു് എല്ലാവർക്കുംതന്നെ സദ്ബുദ്ധിയും തദനുസൃതമായ സദ്വ്യവസായ ശീലവും സംജാതമാകട്ടെ. നമുക്കു് അതിനായി പ്രാർത്ഥിക്കുക.

## അനുബന്ധം 3

ഭാഗവതവും ഗീതയും ഉപനിഷത്തുക്കളുമെല്ലാം പഠിപ്പിക്കുന്നതു് ഒന്നുതന്നെ. അറിവുനേടുക എന്നുള്ളതാണു് പരമപ്രധാനമായ ആവശ്യം. ഭൗതികമായ അറിവു് സ്കൂൾ, കോളജ് തലങ്ങളിൽനിന്നും ലഭിക്കും ആദ്ധ്യാത്മികജ്ഞാനം നേടുവാൻ ഹിന്ദുവിനെ സംബന്ധിച്ചിടത്തോളം ഇന്നു് മാർഗ്ഗം ഇല്ല. അവിടെനിന്നും ഇവിടെനിന്നും ജാതിബ്രാഹ്മണരിൽനിന്നുംകിട്ടുന്ന അറിവുവികലവും കാടുകേറിയതുമാണു്. ദേവസ്വം ബോർഡു് കാർക്കു്, അതിനു് ബാദ്ധ്യതയില്ലെ. ക്ഷേത്രാങ്കണങ്ങളിൽ ജ്ഞാനംപകരുവാൻ പദ്ധതിയുണ്ടാകണം. 10 വയസ്സിനു മേലുള്ള ഹിന്ദുകുട്ടികളെ, സ്കൂൾതലത്തിലും പിന്നെ കോളജ് തലത്തിലും ആദ്ധ്യാത്മികവിഷയങ്ങൾ പഠിപ്പിക്കുവാനുള്ള പദ്ധതി ഉണ്ടാകണം. വളരെ പ്രാധാന്യമർഹിക്കുന്നതും ഒഴിച്ചുകൂടാൻ പാടില്ലാത്തതുമായ ഒരു അത്യാവശ്യകർമ്മപദ്ധതിയാകട്ടെ,-ഈ നിർദ്ദേശം.

ഭാഗവതം പറയുന്നു.

ആഗമമാകെപഠിക്കിലുമെത്രയോ
യാഗംകഴിക്കിലും, വൻതപംചെയ്കിലും
മർത്ത്യർക്കുസംസാരദുഃഖമൊഴിച്ചിടും
തത്ത്വോപദേശത്തിനൊപ്പമുണ്ടോഫലം? (3_7_41)
യാഗംസമാധിദാനംതപശ്ചര്യയും,
യോഗവുംകൂപസുമവനവാപികൾ
അന്യോപകാരത്തിനായിരചിക്കുന്നതു
മെന്നെപ്രസന്നനാക്കുന്നതായ്സമ്മതം (3_9_41

ക്ഷേത്രത്തിൽ എന്തു് തത്വോപദേശമാണുള്ളതു്. അന്യോപകാരത്തിനായി എന്തു പദ്ധതിയുണ്ടു്. ശ്രീ. കൃഷ്ണഭഗവാൻ കുരുക്ഷേത്രത്തിൽ സംഘടിപ്പിച്ചമേളയിൽ അവിടെക്കൂടിയ മാമുനിമാരോടായി എല്ലാവരും കേൾക്കെ സദസ്യരുടെ അറിവിനായി ഇങ്ങനെ പറഞ്ഞു.

ലബ്ധമായി ഞങ്ങൾക്കിദാനീംസുരർക്കുമേ
ദുഷ്പ്രാപ്യമായീടും യോഗീന്ദ്രദർശനം
അല്പതപസ്സാചരിച്ചാപ്രതിമയിൽ
നിർഭരംദേവതാധീയാളുവോർക്കിഹ
നിങ്ങൾതൻദർശനസ്പർശനഭാഷണ-
സംഗമാരാധനകൾകൾസാധിക്കുമോ
തീർത്ഥമാണല്ലോ ജലമയംമൃച്ഛിലാ-
മൂർത്തികൾ വിണ്ണവരുംതന്നെയോർക്കുകിൽ
എന്നാലിവയാൽ പരിശുദ്ധിനേടുവാൻ
ചെന്നീടുമൊട്ടേറെനാളുന്നുനിർണ്ണയം
വാതപിത്തശ്ലേഷ്മരൂപങ്ങളാംമൂന്നു
ധാതുക്കളാലുംജഡത്തെയാത്മാവെന്നും
കാന്താതനയാദിസർവ്വവസ്തുക്കളും
സ്വന്തമാണെന്നിയലുന്നബുദ്ധിയും
മണ്ണിലുംകല്ലിലുദേവതാചിന്തയും
തണ്ണീരുതീർത്ഥമെന്നുള്ളവിചാരവും
മുററിവിശുദ്ധിചേപ്പോർ ബുധരെന്നധീ 10-84(9-13)
യാണ്ടുവാണിടുവോർ ഗോഖരതുല്യരാം.

ഈ വിധങ്ങളായ ബഹുവിധതത്വങ്ങൾ വെളിവാക്കുംവിധമുള്ള മുഴങ്ങോട്ടുവിള കൃഷ്ണപിള്ളയുടെ തർജ്ജിമ ഭാഗവതവായനക്കാർ ശ്രദ്ധിക്കണം. മുഴങ്ങോട്ടുവിളയുടെ ഭാഗവതതർജ്ജിമ സാധാരണക്കാർക്കു് വൻപ്രയോജനത്തെ ചെയ്തു് മനുഷ്യമനസ്സിലെ അന്ധകാരം വിപാടനംചെയ്തു് നിർമ്മല ശുദ്ധമായ മനസ്സിൽ ഭഗവാന്റെ സ്ഥിരസാന്നിദ്ധ്യം ഹേതുവായി സുഖസ്ഥാനലബ്ധിശീഘ്രം ഉണ്ടാകുന്നു. ഒരു ഭാഗംകൂടി പകർത്തട്ടെ.

കർമ്മത്താലുളവായിവരുന്ന ജീവജാലം
കർമ്മത്താൽതന്നെനഷ്ടമാകയുംചെയ്തീടുന്നു

സൗഖ്യവുംദുഃഖങ്ങളുംഭീതിയുമഭയവും
മൊക്കെയെത്തുകൊണ്ടുതന്നെയാണുണ്ടാവതും
അന്യർതൻകർമ്മങ്ങൾക്കുഫലമേകീടുവാൻ
പോന്നീടുമൊരീശ്വരനുണ്ടെന്നുവന്നാലവൻ
കർമ്മങ്ങൾചെയ്യുന്നവനെന്നിയെക്രിയാഫലം
ചുമ്മാതിരുക്കുന്നവനേകുവാനശക്തനാം
മനുഷ്യരെല്ലാംപൂർവ്വജന്മകർമ്മാനുസാര-
മനുഭവിക്കുന്നതുസുഖവുംദുഃഖങ്ങളും
അമ്മുറമാറിടുവാൻ കെല്പററവാനോർകാനാൽ
കർമ്മാനുഗതരാമീമർത്ത്യർക്കെന്തുള്ളസാദ്ധ്യം
പ്രാണികളെല്ലാംപാർക്കിൽസ്വഭാവാധീനരായി
വാണീടുന്നിതീപ്പാരിൽ ദൈത്യരുമമർത്ത്യരും
മാനവന്മാരുംചരാചരസർവ്വവുംചേർന്നു
കാണുമ്പോരീപ്രപഞ്ചംപ്രകൃതിസംസ്ഥംദൃഢം
ഉൽകൃഷ്ടനികൃഷ്ടങ്ങളായീടും ശരീരങ്ങൾ
കൈകൊണ്ടിട്ടുപേക്ഷിപ്പുജീവൻ സ്വകർമ്മങ്ങളാൽ
മാത്രുവുമാരാതീയുമുദാസീനനുംപര-
പരമോത്തമനായീടുന്നുഗുരുവും കർമ്മംതന്നെ.
അതിനാൽ സ്വഭാവസ്ഥനായിസ്വവർണ്ണാശ്രമ-
വിധിക്കൊത്തുള്ളകർമ്മമാചരിപ്പവനായി
കർമ്മത്തെയർച്ചിക്കണമായതിങ്ങരുളീടും
നമ്മൾക്കുസൗഖ്യംനൂനം ദൈവതംകർമ്മംതന്നെ
ഒരുദേവനെസേവിച്ചിട്ടുപജീവിട്ടുമ-
റെറാരുദേവനെപ്പിന്നെയാശ്രയിച്ചീടുന്നവൻ
ജാരനെപ്രാപിച്ചീടുനാരിയെന്നതുപോലെ
പാരിതിൽ യഥാർത്ഥമാംസൗഖ്യമർഹിക്കുന്നീല

10_24_(10_19)

ഇന്നത്തെ നമ്മുടെ വികലമായ അറിവിൽ കടന്നുകൂടിയിട്ടുള്ള ചില തെററുകൾ തിരുത്തപ്പെടേണ്ടതായുണ്ട്. ഗുരുസങ്കല്പം, വ്യക്തിപൂജ മുതലായവ, ഭാഗവതജ്ഞാനംകൊണ്ട് തിരുത്തപ്പെടാൻ കഴിയും. അതിനായി ചില വരികൾകൂടി കുറിക്കുന്നു.

തനിക്കുഹിതാഹിതമുപദേശിക്കുംഗ്ഗുരു
തനതാത്മാവുതന്നെ വിശേഷബുദ്ധിമാനായ്
തത്ത്വാർത്ഥവിത്തായിട്ടും പുരുഷൻവിശേഷിച്ചും
പ്രത്യക്ഷാനുമാനങ്ങൾകൊണ്ടുനേടുന്നുമോക്ഷം (11–7–20)
ഒരുദേശികങ്കൽനിന്നാർന്നീടുമറിവിനി–
ല്ലുറപ്പ്–പാർത്താലതുപരിപൂർണ്ണവുമല്ല
അദ്വയബ്രഹ്മമാമീലോകംതാൻ ഗ്ഗുരുവെന്നു
കീർത്തിച്ചീടുന്നുബഹുവിധത്തിലിഷീശ്വരർ (10–9–31)

പ്രപഞ്ചഭൂതങ്ങളിൽസമദർശനംസത്യം
സൂനൃതവാക്കാണൃത്ഥംകർമ്മത്തിലസംഗ–
മാണുശൗചവുംചിന്തിച്ചീടുകിൽഭക്താഗ്ര്യാമാ–
ഫലത്തെയുപേക്ഷിക്കയെന്നതാംത്യാഗമെന്നു–
മുലകിൽകീർത്തിക്കുന്നിതുദ്ധവാ! ശുദ്ധബുദ്ധേ!
ഹിതമാംമുതൽമർത്ത്യക്കേവെക്കുംധർമ്മംപാർത്താൽ
മതിമൻശുദ്ധജ്ഞാനദാനംദക്ഷിണയത്രേ
ജ്ഞാനവൈരാഗ്യങ്ങൾ സമ്പൂർണ്ണമായിരിക്കുമീ
ജ്ഞാനത്രേയജ്ഞം, പ്രാണയാമമാംപരംബലം
ഐശ്വര്യവീര്യയശഃശ്രീജ്ഞാനവിരാഗതാം
(11 19/37—39)

ഭാഗവതസപ്താഹശ്രവണംകൊണ്ട് ജ്ഞാനംനേടുക എന്നതത്രെ പ്രധാനഫലം. അതിന് ഭാഗവതപരായണംകൊണ്ട് കഴിയുന്നില്ലെങ്കിൽ, പാരായണം നടത്തരുതെന്ന് പറയേണ്ടിവരും.

ക്ഷേത്രങ്ങൾതോറും, നടത്തപ്പെടുന്ന പരിഹാരക്രിയകൾ; എന്തിന് പരിഹാരമാണീക്രിയകൾ എന്നുകൂടി ചിന്തിക്കണം. ഗർഭഗൃഹത്തിനുള്ളിലെ ശൗചം, കൃയകൾ ഇതെല്ലാം ബ്രാഹ്മണരായ പൂജാരികൾ ചെയ്യുന്നു. അവർതന്നെ പരിഹാരവും നിർദ്ദേശിക്കുന്നു ഇങ്ങനെ പലതും പറയാനുണ്ടെങ്കിലും എല്ലാംപറയുവാനെളുപ്പമല്ല.

കർമ്മത്തിൻബലംകൊണ്ടുജന്മമാർന്ന
മർത്ത്യർധർമ്മത്തിൻബലംകൊണ്ട്
യുഗങ്ങൾപിന്നിട്ടുപുരുഷാർത്ഥങ്ങൾ
സാധിക്കുന്നുഹരിതൻ മഹിമയിൽ

പഞ്ചഭൂതാത്മകമാം പ്രപഞ്ചം
നാമരൂപങ്ങളാൽ ഭാസിക്കുന്നു
അന്വയവ്യതിരേകമട്ടിൽമേളി
പ്പൂതിതാത്മസൃഷ്ടിജാലങ്ങളിൽ
ജനിക്കുന്നുമരിക്കുന്നു ദിനേദിനേ
എങ്ങുനിന്നുവന്നു, എങ്ങുപോകുന്നു
കൂടവേപിറക്കുന്നദേഹത്തെ
ത്യജിക്കുന്നുദേഹിയന്ത്യകാലെ.
ദേഹത്തിൻസ്വഭാവം ജീർണ്ണിക്കലാണ്
ദേഹിതൻപ്രഭയാണുജീവിതം
ദേഹത്തിൻപോഷണമാണാഹാരം
ദേഹിക്കുപോഷണം സേവാകർമ്മം.
സേവിക്കധർമ്മത്തെസ്വാസ്ഥ്യയി
ലേക്കുള്ളരാജവീഥിയാണത്
ഭോഗത്തിൻ തീണ്ടലില്ലാത്ത
സ്വച്ഛന്ദമാംശമദമസ്ഥാനം.

---

**ഗ്രന്ഥകർത്താവിൻെറ ആദ്യകൃതി**

**മഹാഭാരതം (സംഗ്രഹം) വായിക്കുക.**

വില 45 രൂപ.

സർവ്വ വിദ്യാ നിധാനായ
സംസാരാംഭോതിസേതവേ
ശ്രീമത്‌വിദ്യാധിരാജായ
വിശൈ്വക ഗുരവേ നമ:

by C. P. Nair I. A. S.

തത്വചിന്തകൂടാതെയുള്ള മതാനുഷ്ഠാനം അന്ധവിശ്വാസത്തിലും, മതാനുഷ്ഠാനം കൂടാതെയുള്ള തത്വചിന്തശുഷ്കമായ നാസ്തികത്തിലും എത്തിക്കുന്നു.

സ്വാമി വിവേകാനന്ദൻ.

നിങ്ങളുടെ മനസ്സിൽ സ്വതന്ത്രമായി ഒരു ഇച്ഛയും പാടില്ല ദൈവത്തിൻെറ ഇച്ഛ നടക്കട്ടെ.

വിനോബാജി.